സെപ്റ്റംബർ 2022

# ക്രൈസ്തവ കാഹളം

## മലങ്കര
## പുനരൈക്യ പ്രസ്ഥാനം
## പിന്നിടുന്ന തൊണ്ണൂറ്റിരണ്ട്
## ആണ്ടുകൾ







കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



Arts

മലങ്കര പുനരൈക്യ പ്രസ്ഥാനം
ദൈവപരിപാലനയുടെ തൊണ്ണൂറ്റി രണ്ട്
സുവർണ്ണ സംവൽസരങ്ങൾ പിന്നിടുമ്പോൾ
ക്രൈസ്തവ കാഹളം കുടുംബത്തിന്റെ പ്രാർത്ഥനാശംസകൾ!

# ക്രൈസ്തവ കാഹളം

സെപ്റ്റംബർ 2022 വാല്യം 83 ലക്കം 9




രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ
പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ
എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി
ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056
കവർ & ലേഔട്ട്
Fingraph - 9387811920
ഫോട്ടോഗ്രാഫ്സ്
ആക്ഷൻ ഫോട്ടോസ്, നാലാഞ്ചിറ
പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4
വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം



എഡിറ്റോറിയൽ

# പുനരൈക്യത്തിൻ ദീപശിഖ കെടാതെ ഞങ്ങൾ സൂക്ഷിക്കും

കഴിഞ്ഞ നൂറ്റാണ്ടിൽ കേരളസഭാ ചരിത്രത്തിൽ നടന്ന ഏറ്റവും വലിയ ചരിത്രസംഭങ്ങളിൽ ഒന്നാണ് മലങ്കര പുനരൈക്യപ്രസ്ഥാനം. യാക്കോബായ സഭയിൽ ബഥനി ആശ്രമ മെത്രപ്പോലീത്താ ആയിരുന്ന ആർച്ചുബിഷപ് മാർ ഈവാനിയോസിന്റെ നേതൃത്വത്തിൽ നടന്ന സാർവ്വത്രിക സഭാ പുനരൈക്യം തുടക്കത്തിൽ അവഗണനയുടെയും ഏതുവിധേനയും പരാജയപ്പെടുത്തുക എന്ന തന്ത്രങ്ങളുടെയും നടുവിൽ വല്ലാതെ വീർപ്പുമുട്ടി. കത്തോലിക്കാ സഭയിൽ ഇതിന്റെ സാധ്യത മനസിലാക്കിയ ധാരാളം പുരോഹിതരും മേൽപട്ടക്കാരും ഉണ്ടായിരുന്നു. അതിനാൽ കൊല്ലം രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ബൻസിഗർ തിരുമേനിയുടെയും അവിഭക്ത ചങ്ങനാശ്ശേരി അതിരൂപതയുടെയും എറണാകുളം മെത്രാപ്പോലീത്തായുടെയും ഇങ്ക അടക്കമുള്ള അനേകം സന്യാസ സമൂഹങ്ങളുടെയും നിർലോഭമായ സഹകരണമാണ് ആർച്ചുബിഷപ് മാർ ഈവാനിയോസ് പിതാവിന് ലഭിച്ചത്.

അഞ്ചുപേരുമായി ആരംഭിച്ച ഈ പ്രസ്ഥാനത്തെ 92 വർഷങ്ങൾ പിന്നിടുമ്പോൾ അത്ഭുതത്തോടെ മാത്രമെ നോക്കിക്കാണാൻ കഴിയുകയുള്ളൂ. 1930 ൽ പുനരൈക്യപ്പെട്ട 5 പേർ ഒരു സഭയായോ ഏതെങ്കിലും ഒരു സംഘടിത രൂപമായോ എങ്ങും സ്വീകരിക്കപ്പെട്ടിരുന്നില്ല. അവിടെ നിന്ന് ആരംഭിച്ച പ്രയാണം സത്യത്തിലേക്കുള്ള പ്രായാണമായിരുന്നതിനാൽ അതിനെ ദൈവം സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഒരു വ്യക്തിഗത സഭയായി അതിന്റെ നിയതമായ രൂപത്തിലും ഭാവത്തിലും ശക്തമായ അടിത്തറയിൽ നിലനിർത്തുകയും വളർത്തുകയും ചെയ്തു. തിരിഞ്ഞു നോക്കുമ്പോൾ മലങ്കര പുനരൈക്യപ്രസ്ഥാനം മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഉന്നത രൂപത്തിലും ഭാവത്തിലും വളർന്നതിന് പിന്നിൽ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ത്യാഗോജ്ജ്വലമായ നേതൃത്വവും വിശ്രമരഹിതമായ അദ്ധ്വാനവും അനിതര സാധാരണമായ ദൈവാശ്രയബോധവും ആണെന്നതിൽ സംശയമില്ല. ആദ്യമായി ഒപ്പം ചേർന്ന മാർ തെയോഫിലോസ് തിരുമേനി മുതൽ ഇന്നോളം ഈ സഭയുടെ ഭാഗമായിട്ടുള്ളവരെല്ലാവരും ഈ ഒരു കഠിനാധ്വാനത്തിന്റെയും ത്യാഗത്തിന്റെയും പ്രാർത്ഥനയുടെയും പതാക ഏറ്റുവാങ്ങിയവരാണ്. പുനരൈക്യത്തിൻ ദീപശിഖ, കെടാതെ ഞങ്ങൾ സൂക്ഷിക്കും എന്ന് ഓരോ പുനരൈക്യ വാർഷികത്തിലും വിളിച്ചു പറഞ്ഞതിന്റെ നേർ സാക്ഷ്യങ്ങളാണ് ഇന്ന് സഭയിൽ കാണുന്ന അതിന്റെ വളർച്ചയുടെ എല്ലാ ഘട്ടങ്ങളും. അതൊന്നും കേവലം വായുവിൽ അലിഞ്ഞു ചേർന്ന മുദ്രാവാക്യങ്ങൾ ആയിരുന്നില്ല. പിന്നയോ തലമുറകൾക്ക് കൈമാറ്റം ചെയ്യപ്പെട്ട സമർപ്പണത്തിന്റെ സുവിശേഷ മായിരുന്നു.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

പിതൃമൊഴി



# ഇന്നും തുടരുന്ന രക്ഷാകര ചരിത്രം

മലങ്കര സുറിയാനി കത്തോലിക്കാ സഭയെന്ന അപ്പസ്തോലിക കൂട്ടായ്മയിലെ പുനരൈക്യ പ്രസ്ഥാനം 2022 സെപ്റ്റംബർ 20 ന് 93-ാം വയസ്സിലേക്ക് പ്രവേശിക്കുകയാണ്. “കരുണ” എന്നാണ് ദൈവത്തിന്റെ പേര് എന്നത് പരി. ഫ്രാൻസിസ് മാർപാപ്പ വിളിച്ചുപറഞ്ഞു കൊണ്ടിരിക്കുന്നത് എത്രയോഅർത്ഥവത്താണ്. "His name is Mercy!" ഒൻപതു പതിറ്റാണ്ടുകൾക്കു മുൻപ് മലങ്കര സഭയെ വിശുദ്ധീകരിക്കുന്നതിനായി ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയെ സ്വർഗ്ഗം തെരഞ്ഞെടുത്ത് പരിശുദ്ധ റൂഹായാൽ നയിച്ച് അപ്പസ്തോല സംഘത്തിന്റെ തലവനായ വിശുദ്ധ പത്രോസിന്റെ പിൻഗാമിയായ റോമിലെ മാർപ്പാപ്പാ തിരുമേനി തലവനും പിതാവുമായുള്ള സാർവ്വത്രികസഭാബന്ധം വീണ്ടെടുക്കുന്നതിന് നിയോഗിച്ചത് ദൈവകരുണ ഒന്നുമാത്രം! ആ ദൈവനിയോഗം വിശ്വാസത്തിലും ശരണത്തിലും ഉപവിയിലും ശിരസ്സാവഹിച്ച മാർ ഈ വാനിയോസ് മെത്രാപ്പോലീത്താ മലങ്കരയിലെ സുറിയാനി കത്തോലിക്കാസഭയുടെ പ്രഥമ അംഗമായതും സാരഥിയായതും പ്രഥമ മഹാപുരോഹിതനായതും മലങ്കര സഭാ രക്ഷാകര ചരിത്രത്തിലെ അതുല്യ പാഠം!

മലങ്കര സഭാ പുനരൈക്യ പ്രസ്ഥാനം മലങ്കര സുറിയാനി കത്തോലിക്കാ സഭയുമായി മാത്രം ബന്ധപ്പെട്ട ഒന്നല്ല. നൂറ്റാണ്ടുകൾ നീളുന്ന ആഗോള സഭയുടെ ചരിത്രത്തിലെ തന്നെ നിർണ്ണായകമായ ഒരേടാണ്. അതിനു സമാനതകളില്ല എന്നതു തന്നെ കാരണം! തർക്കങ്ങളും അഭിപ്രായ വ്യത്യാസങ്ങളും ഭിന്നതയിലേക്കും പിളർപ്പുകളിലേക്കും നയിച്ചുകൊണ്ടിരുന്ന ഒരു ചരിത്രഗതിയിലെ വേറിട്ടൊരു പരിശ്രമമാണ് പുനരൈക്യ പ്രസ്ഥാനം. ഒന്നാകലിന്റെ ദൈവാഹ്വാനം ഉയർത്തിപ്പിടിച്ചുകൊണ്ട് പരസ്പരബന്ധത്തിന്റെ നന്മയിലേക്കും ശാക്തീകരണത്തിലേക്കുമുള്ള യാത്രയായിരുന്നു അത്. ഭാഗ്യസ്മരണാർഹനായ മാർ തെയോഫിലോസ് തിരുമേനിക്കും വന്ദ്യരായ ജോൺ കശ്ശീശായ്ക്കും അലക്സാണ്ടർ ശെമ്മാശ്ശനും യശശ്ശരീരനായ കിളീലേത്ത് ചാക്കോയ്ക്കുമൊപ്പം 1930 സെപ്റ്റംബർ 20 ന് ദൈവദാസൻ നടത്തിയ മടക്കയാത്ര അതിന്റെ സ്വഭാവത്താലും വളർച്ചയാലും നൽകിക്കൊണ്ടിരിക്കുന്ന സാക്ഷ്യത്താലും ആഗോള കത്തോലിക്കാ സഭയുടെ ചരിത്രത്താളുകളിൽ ആർക്കും നിഷേധിക്കാനാവാത്ത യാഥാർത്ഥ്യമായി എന്നും പ്രസക്തമായി നിൽക്കും.

മലങ്കര സഭ സാർവത്രിക സഭയിൽ ലയിച്ചു ചേർന്ന സംഭവമല്ല പുനരൈക്യം. മറിച്ച് ആഗോളകത്തോലിക്കാ സഭയെന്ന ആരാമത്തിലേക്ക് ഒരു പുതിയ വൃക്ഷം കൂടി നട്ടുപിടിപ്പിക്കപ്പെട്ട സംഭവമാണ്. ഈ സഭാ തരുവിന് അതിന്റേതായ തനിമയുണ്ട്, വ്യക്തിത്വമുണ്ട്, ദൈവാന്വേഷണത്തിന്റെയും ദൈവാരാധനയുടേയും തനതായ ശൈലിയുണ്ട്. വളർച്ചയുടെ പാതയിൽ സഭാസമൂഹത്തിനു നൽകുന്ന സൽഫലങ്ങളുടെ സമൃദ്ധിയുണ്ട്. ഉയരത്തിൽ ദൈവത്തിലേക്കു ശിഖരങ്ങൾ വിരിച്ച്, ആഴത്തിൽ മണ്ണിലേക്കു വേരുകളാഴ്ത്തി അനേകർക്കു തണലാവാനുള്ള ഉൾക്കരുത്തും ഹൃദയവിശാലതയുമുണ്ട്. ദൈവത്തിങ്കലേക്കു തന്റെ ജനത്തെ നയിക്കാനുള്ള ആത്മീയപ്രകാശവും ലോകമെമ്പാടും സുവിശേഷ മറിയിക്കാനുള്ള സമർപ്പണവുമുണ്ട്. സമകാലിക പൊതുസമൂഹത്തിൽ ക്രിസ്തുവിനു സാക്ഷ്യം വഹിക്കാനുള്ള പ്രതിബദ്ധതയും അജപാലനദർശനവും ഈ സഭയ്ക്കു കൈമുതലായുണ്ട് എന്നതിൽ ഞാൻ ഹൃദയപൂർവ്വം ദൈവത്തെ സ്തുതിക്കുന്നു, അഭിമാനിക്കുന്നു.

പുനരൈക്യ പ്രസ്ഥാനം അതിന്റെ ശതാബ്ദിക്ക് മുന്നോടിയായി ഈ വാർഷിക ദിനം ആചരിക്കുമ്പോൾ ഈ പ്രസ്ഥാനത്തിനു ബീജാവാപം ചെയ്തവരെ, ചോരയും നീരും നൽകി അതിനെ വളർത്തിയവരെ, ത്യാഗപൂർണ്ണമായ സമർപ്പണത്താൽ ഈ നൂറ്റാണ്ടിൽ അതിനെ നയിക്കുന്നവരെ നന്ദിയോടെ ദൈവസന്നിധിയിൽ ഞാൻ ചേർത്തുനിർത്തുന്നു. വർഗ്ഗീയതയുടേയും അധീശത്വഭാവത്തിന്റേയും ജനസംഖ്യാബലത്തിന്റെയും പോർവിളിയിലും ജയഭേരിയിലും ക്രൈസ്തവികത മറന്നു പോകുന്ന ഈനാളുകളിൽ മാർ ഈവാനിയോസിന്റെ മക്കൾ മാറിപ്പോകാതെ സഞ്ചരിക്കുവാൻ ഒരു വഴി നമുക്കായി സ്വർഗ്ഗം വെട്ടിയൊരുക്കി നൽകിയിട്ടുണ്ട്. രക്ഷാകര ചരിത്രം ഇനിയും അവസാനിച്ചിട്ടില്ല; ആ വഴിമാറാതെ നമുക്ക് യാത്ര തുടരാം!

മലങ്കര സുറിയാനി കത്തോലിക്കാ സഭയെന്ന അപ്പസ്തോലിക സഭയിൽ അഭിമാനപൂർവ്വം സഭാജീവിതം നയിക്കുന്ന എന്റെ സഹപ്രവർത്തകരായ മെത്രാപ്പോലീത്താമാരെ, എപ്പിസ്കോപ്പാമാരെ, ബഹുമാനപ്പെട്ട വൈദികരെ, സമർപ്പിതരെ, വൈദിക വിദ്യാർത്ഥികളെ, എന്റെ വാൽസല്യമുള്ള സഭാമക്കളെ ദൈവാത്മാവിനോടു ചേർന്നു നടക്കുക, ലക്ഷ്യപ്രാപ്തി സുനിശ്ചിതം! വ്യക്തമായതും ബോധ്യമുള്ളതും മാത്രം സംസാരിക്കുക. ഇനിയും പഠിക്കേണ്ടതുണ്ടെന്ന് വിനയപൂർവ്വം തിരിച്ചറിയുക! സ്നേഹത്തിന്റെ വഴി കൈവിട്ടു പോകരുത്! ഐക്യം നമ്മുടെ ദിന:പ്രതിഷ്ഠാ പ്രാർത്ഥനയാണ്. രക്ഷാകരചരിത്രം ഇന്നും തുടരുന്നു. ഹൃദയത്തിൽ കുറിച്ചിടുക: നിന്റേത് കർത്താവു നയിക്കുന്നഅവിടുത്തെ സഭയാണ്!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# പുനരൈക്യ പ്രസ്ഥാനത്തിന്റെ പ്രേഷിതഭൂമിയിൽ വീണ്ടും ഒരു സഭാസംഗമം



**മോൺ. ഡോ. ഐസക് പറപ്പള്ളിൽ**
മുഖ്യ വികാരിജനറാൾ, തിരുവല്ല അതിഭദ്രാസനം

പുനരൈക്യവാർഷികവും സഭാസംഗമവും നിരവധി തവണ തിരുവല്ല അതിഭദ്രാസനത്തിന്റെ നേതൃത്വത്തിൽ നടന്നിട്ടുണ്ട്. അതിൽ പ്രത്യേകിച്ചും, 1955 ൽ തിരുവല്ലായിൽ നടന്ന പുനരൈക്യ രജതജൂബിലി, 1980 ൽ കോട്ടയത്ത് നടന്ന പുനരൈക്യ സുവർണ്ണ ജൂബിലി, 2015 ൽ തിരുമൂലപുരത്ത് നടന്ന 85-ാം പുനരൈക്യ വാർഷികം, 2019 ൽ കോട്ടയത്ത് നടന്ന 89-ാം പുനരൈക്യവാർഷികം എന്നിവ ഏറെ അവിസ്മരണീയമാണ്. ഹൈരാർക്കി സ്ഥാപനത്തിന്റെ നവതി പൂർത്തിയാക്കിയ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ 92-ാം പുനരൈക്യ വാർഷികം അതിഭദ്രാസനത്തിന്റെ നേതൃത്വത്തിൽ 2022 സെപ്റ്റംബറിൽ തിരുവല്ല കേന്ദ്രമാക്കി വീണ്ടും നടത്തുവാൻ ഒരുങ്ങുകയാണ്. 92 വർഷങ്ങൾ ദൈവം കൈപിടിച്ച് നടത്തി പരിപാലിച്ച ഈ സഭയുടെ സഭാസംഗമം, മലങ്കര സുറിയാനി കത്തോലിക്കർക്ക് കൃതജ്ഞതയുടെയും അഭിമാനത്തിന്റെയും സന്തോഷത്തിന്റെയും അവസരമാണ്. മലങ്കര സുറിയാനി കത്തോലിക്കാ വിശ്വാസിയെ സംബന്ധിച്ച് പുനരൈക്യവാർഷികം, ആനന്ദത്തോടും കൃതജ്ഞതയോടും കാത്തുസൂക്ഷിക്കുന്ന ഒരു വികാരമെന്നതോടൊപ്പം, അവന്റെ ഹൃദയത്തിലും മനസ്സിലും നിറഞ്ഞു നില്ക്കുന്ന ഭാവവും, അവനിൽ കത്തി ജ്വലിക്കുന്ന അനുഭവവും കൂടിയാണ്. അവനിലെ 'കത്തോലിക്കാ'ഭാവം ഉണർന്നെഴുന്നേല്ക്കുന്ന നിമിഷവും, അഭിമാനത്തോടും സന്തോഷത്തോടുംകൂടി ഓർമ്മിക്കുന്ന പുണ്യദിനവുമാണ്. അത്രമാത്രം വലുതാണ് ഓരോ മലങ്കരക്കാരന്റെയും സെപ്റ്റംബർ 20. കത്തോലിക്കനായതിൽ, അതിലേറെ മലങ്കര കത്തോലിക്കനായതിൽ സന്തോഷിക്കുന്ന ദിനം. അത് പുനരൈക്യ സംഭവത്തിന്റെ സ്മരണകൾ ഉണർത്തുന്ന ദിനം മാത്രമല്ല, മഹാത്മാക്കൾ പടുത്തുയർത്തിയ സഭാകൂട്ടായ്മയിൽ ഉത്തമ അംഗമായി ജീവിക്കുവാൻ ഓരോ അംഗത്തെയും ഓർമ്മപ്പെടുത്തുന്ന ദിവസം കൂടിയാണ്. സഭയ്ക്ക് കൈവന്ന നന്മകളും അനുഗ്രഹങ്ങളും സ്വീകരിക്കുവാൻ ഇടയായതിനെ ഓർത്ത് ദൈവത്തിന് നന്ദി പറയാനുള്ള ദിനവുമാണ്. അതെ, സെപ്റ്റംബർ 20 ഒരു ഓർമ്മ മാത്രമല്ല, സഭയിൽ നമ്മുടെ ഉത്തരവാദിത്വത്തെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തൽ കൂടിയാണ്. 92 വർഷങ്ങൾക്കുമുമ്പ് ദീർഘവീക്ഷണത്തോടെ, ശാശ്വതമായ സമാധാനത്തിനും സഭകളുടെ ഐക്യത്തിനുംവേണ്ടി സധൈര്യം മുന്നിട്ടിറങ്ങുവാൻ പ്രേരിതനായ മാർ ഈവാനിയോസ് തിരുമേനി എല്ലാം മുൻകൂട്ടി കാണാനും പ്രവചിക്കാനും കഴിഞ്ഞ ഒരു പ്രവാചകനായിരുന്നോ? അതെ, മാർ ഈവാനിയോസ് തിരുമേനി മലങ്കരയുടെ പ്രവാചകനായിരുന്നു - പലരും, പലതും കാണാതിരുന്നപ്പോഴും, കണ്ണുതുറന്ന് എല്ലാം മുൻകൂട്ടി കണ്ടവനാണ് അദ്ദേഹം. അനുഭവിച്ചുകൊണ്ടിരുന്ന ആനുകൂല്യങ്ങളേക്കാളും സൗഭാഗ്യങ്ങളേക്കാളും, കണ്ടെത്താൻ പോകുന്ന അനുഗ്രഹത്തിന്റെ വില മുൻകൂട്ടി കണ്ടവനാണ് തിരുമേനി.

മലങ്കരസഭയിൽ നിലനിന്നിരുന്ന ഭിന്നതയും അനൈക്യവും അസമാധാനവും ദൂരീകരിച്ച്, സമാധാനവും ഐക്യവും പുനഃസ്ഥാപിക്കുവാനുള്ള മാർ ഈവാനിയോസ് പിതാവിന്റെയും യാക്കോബ് മാർ തെയോഫിലോസ് തിരുമേനിയുടെയും ഫാ. ജോൺ കുഴിനാപ്പുറത്ത് ഒ.ഐ.സി., ഡീക്കൻ അലക്സാണ്ടർ ഒ.ഐ.സി, ശ്രീ. ചാക്കോ കിളിലേത്ത് എന്നിവരുടെയും പരിശ്രമത്തിന്റെ പ്രാർത്ഥനാപൂർവ്വമായ ഫലമാണ് 1930 സെപ്റ്റംബർ 20 ന് സഫലമായ പുനരൈക്യവും, അതിലൂടെ സാർവ്വത്രിക കത്തോലിക്കാസഭാകൂട്ടായ്മയിൽ പുനഃപ്രവേശിച്ച മലങ്കര സുറിയാനി കത്തോലിക്കാസഭയും. കൂനൻകുരിശുസത്യത്തോടെ തുടങ്ങിയ ഭിന്നതയ്ക്ക് 277 വർഷങ്ങൾക്കുശേഷം, 1930 സെപ്റ്റംബർ 20 ന്,

ഭിന്നിച്ചു മാറിയ സമൂഹത്തെ സാർവ്വത്രിക സഭാകൂട്ടായ്മയിലേക്ക് ഉൾച്ചേർക്കുവാൻ, മാർ ഈവാനിയോസ് പിതാവിനും കൂട്ടർക്കും സാധിച്ചു. ചരിത്രപ്രസിദ്ധമായ പുനരൈക്യത്തിലൂടെ മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് ആഗോള കത്തോലിക്കാസഭാ കൂട്ടായ്മയിൽ സഭാത്മകമായ അസ്ഥിത്വം പുനരംഗീകൃതമായി. പത്രോസിന്റെ സിംഹാസനവുമായി കൂട്ടായ്മ വീണ്ടെടുത്തതിലൂടെ, മാർപാപ്പായുടെ നേതൃത്വത്തിലുള്ള എല്ലാ അപ്പസ്തോലിക സഭകളുമായി നമ്മുടെ സഭയ്ക്ക് കൂട്ടായ്മ കൈവന്നു. അതോടൊപ്പം, ഈ സഭയുടെ അപ്പസ്തോലികതയും വ്യക്തിത്വവും സവിശേഷമായ ആരാധനക്രമവും, ആദ്ധ്യാത്മികതയും സാർവ്വത്രിക സഭ അംഗീകരിക്കുകയും ചെയ്തു. ഐക്യത്തിന്റെ മാർഗ്ഗത്തിലേക്കും, ആഗോള കത്തോലിക്കാസഭാ കൂട്ടായ്മയിലേക്കും കടന്നു വന്നവർക്കായി 1932 ജൂൺ 11 ന് പീയൂസ് 11-ാമൻ മാർപാപ്പാ പുറപ്പെടുവിച്ച ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി (Christo Pastorum Principi) എന്ന തിരുവെഴുത്തുവഴി തിരുവനന്തപുരം അതിഭദ്രാസനവും തിരുവല്ല ഭദ്രാസനവും സ്ഥാപിക്കപ്പെട്ടു. അങ്ങനെ നൈയ്യാമിക സഭാസംവിധാനത്തോടുകൂടിയ വ്യക്തിഗതസഭയായി സാർവ്വത്രികസഭാ കൂട്ടായ്മയിൽ മലങ്കരസഭ ഉൾച്ചേർക്കപ്പെട്ടു. അതോടൊപ്പം, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അദ്ധ്യക്ഷനും തിരുവനന്തപുരം അതിരൂപതാദ്ധ്യക്ഷനുമായി ആർച്ചുബിഷപ്പ് മാർ ഈവാനിയോസും, തിരുവല്ല രൂപതാദ്ധ്യക്ഷനായി യാക്കോബ് മാർ തെയോഫിലോസ് തിരുമേനിയും അവരോധിക്കപ്പെട്ടു. പില്ക്കാലത്ത് അജപാലന സൗകര്യത്തിനായി തിരുവനന്തപുരം അതിരൂപത വിഭജിച്ച് മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട, പാറശ്ശാല രൂപതകൾ സ്ഥാപിതമായി. തിരുവല്ല രൂപതയും അജപാലന സൗകര്യത്തിനായി പില്ക്കാലത്ത് വിഭജിച്ച് ബത്തേരി, മൂവാറ്റുപുഴ, പുത്തൂർ രൂപതകൾക്ക് രൂപം നല്കി. അതിനുശേഷം അമേരിക്ക-കാനഡ, ഗുഡ്ഗാവ്-ഡൽഹി, കട്കി-പൂനെ രൂപതകളും നിലവിൽ വന്നു. 2005 ഫെബ്രുവരി 10-ാം തീയതി വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ, മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി, മലങ്കര സുറിയാനി കത്തോലിക്കാസഭയെ ഉയർത്തുകയും ചെയ്തു.

**ദൈവപരിപാലനയുടെയും അനുഗ്രഹത്തിന്റെയും 92 വർഷങ്ങൾ**

1930 ലെ ചരിത്രപ്രസിദ്ധമായ പുനരൈക്യ സംഭവത്തിനുശേഷം 92 വർഷങ്ങൾ സഭ പിന്നിട്ടു കഴിഞ്ഞു. 92 വർഷങ്ങൾ എന്നത് വലുതല്ലെങ്കിലും, 92 വർഷങ്ങൾക്കുള്ളിൽ ദൈവം നല്കിയ പരിപാലനയും കരുതലും ഏറെ വലുതാണ്. ഇന്ന് അഞ്ചുലക്ഷത്തോളം വിശ്വാസികളും, 12 ഭദ്രാസനങ്ങളും, സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് ബാവാ ഉൾപ്പെടെ 15 മെത്രാന്മാരും, 766 രൂപതാവൈദികരും, 241 സന്യാസവൈദികരും, 500 ൽപരം വൈദികവിദ്യാർത്ഥികളും, 2060 സന്യാസിനികളും, 1200-ളം ഇടവകകളും, അജപാലനശുശ്രൂഷയ്ക്കും വൈദികപരിശീലനത്തിനും ആത്മീയപരിശീലനത്തിനുമായി 42 സ്ഥാപനങ്ങളും, വിദ്യാഭ്യാസമേഖലയിൽ കോളജുകളും സ്കൂളുകളുമായി 510 സ്ഥാപനങ്ങളും, ആതുര-സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്കായി 77 സ്ഥാപനങ്ങളും, സാമൂഹ്യസമ്പർക്കത്തിനും പ്രേഷിതപ്രവർത്തനങ്ങൾക്കുമായി 43 സ്ഥാപനങ്ങളുംകൊണ്ട് ദൈവപരിപാലനയാൽ ഈ സഭ അനുഗ്രഹിക്കപ്പെട്ടു. ഒന്നുമില്ലായ്മയിൽനിന്ന് തുടങ്ങിയ ഈ കൂട്ടായ്മയെ ദൈവം ഏറെ കരുതലോടെ പരിപാലിച്ചു! വെറും അഞ്ചുപേരിൽ ആരംഭിച്ച ഒരു കൂട്ടായ്മ ഇന്ന് എല്ലാവിധത്തിലും, ആരാലും ശ്രദ്ധിക്കപ്പെടുന്ന ഒരു സഭയായി മാറിയെങ്കിൽ, ഇത് ദൈവപരിപാലന അല്ലാതെ മറ്റെന്താണ്? കൂടെ അനുഗമിച്ചവരോടും, പുറകെ വന്നവരോടും മാർ ഈവാനിയോസ് പിതാവ് അതുതന്നെയല്ലേ പറഞ്ഞത്, 'എല്ലാം ദൈവം നോക്കിക്കൊള്ളും'. അതെ, അതുതന്നെയാണ്, 92 വർഷത്തെ ഈ തീർത്ഥയാത്രയിൽ സംഭവിച്ചത് - ദൈവത്തിന്റെ അനന്തമായ പരിപാലന. ആ പരിപാലന, ഈ സഭയ്ക്ക് ധീരോദാത്തമായ നേതൃത്വം നല്കിയ മാർ ഈവാനിയോസ്, ബനഡിക്ട് മാർ ഗ്രിഗോറിയോസ്, സിറിൽ മാർ ബസേലിയോസ് എന്നീ പിതാക്കന്മാരിലൂടെയും, ഇപ്പോൾ അതിശ്രേഷ്ഠമായ നേതൃത്വം നല്കുന്ന അത്യഭിവന്ദ്യ കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവായിലൂടെയും നടന്നുകൊണ്ടിരിക്കുന്നു.

മാർ ഈവാനിയോസ്, മാർ തെയോഫിലോസ് തിരുമേനിമാരുടെ പുനരൈക്യത്തിനുശേഷം ഓർത്തഡോക്സ്സഭയിലെ ജോസഫ് മാർ സേവേറിയോസ്, ക്നാനായ യാക്കോബായസഭയിലെ തോമസ് മാർ ദിയസ്കോറസ്, മലബാർ സ്വതന്ത്രസഭയുടെ പൗലോസ് മാർ പീലക്സിനോസ് എന്നിവരുടെ പുനരൈക്യവും, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അസ്ഥിത്വത്തിന് കൂടുതൽ ഉറപ്പേകി. അഞ്ചുപേരിൽ ആരംഭിച്ച പ്രസ്ഥാനം അഞ്ചുപേരായി മാത്രം നിന്നുകൊള്ളുമെന്നും, അതിനപ്പുറത്തേക്ക് ഒന്നും സംഭവിക്കില്ലെന്നും, ഈ കൂട്ടായ്മയ്ക്ക് പ്രസക്തിയില്ലെന്നും വിധിച്ചവരുടെ 'വിധി' അസാധുവാക്കിയ വിധിയായിരുന്നു ദൈവത്തിന്റേത്. മനുഷ്യൻ വിധിച്ചത് തകർച്ചയാണെങ്കിൽ, ദൈവം വിധിച്ചത് ഉയർച്ചയാണ്. യേശുവിന്റെ കാര്യത്തിലും അങ്ങനെ തന്നെയായിരുന്നില്ലെ - ജനം വിധിച്ചു 'അവനെ ക്രൂശിക്കുക, കൊല്ലുക - എന്നാൽ ദൈവം വിധിച്ചു 'അവനെ ഉയിർപ്പിക്കുക'. മരണമെന്ന ജനത്തിന്റെ വിധിയെ, ഉയിർപ്പുകൊണ്ട് അസാധുവാക്കിയ ദൈവത്തിന്റെ വിധി. പരിഹാസങ്ങളുടെയും, നിന്ദനങ്ങളുടെയും, വിമർശനങ്ങളുടെയും, ആക്ഷേപങ്ങളുടെയുമിടയിൽ, ലക്ഷ്യം മാത്രം മുന്നിൽ കണ്ടവർ മുന്നോട്ടുപോയി. ലക്ഷ്യത്തിനുവേണ്ടി എന്തു ത്യാഗവും സഹിക്കാൻ തയ്യാറായവർ, പുറകോട്ടു നോക്കാനോ, തിരിച്ചു പോകാനോ, തീരുമാനം മാറ്റാനോ തയ്യാറാകാത്ത നിശ്ചയദാർഢ്യത്തിന്റെയും ദൃഢമനസ്സിന്റെയും ആൾരൂപങ്ങളായി നിലകൊണ്ടു. മുമ്പോട്ടുള്ള യാത്രയ്ക്ക് ഒന്നും കരുതാതെ, ഉണ്ടായിരുന്നതെല്ലാം വിട്ടെറിഞ്ഞ്, മാർ ഈവാനിയോസ് തിരുമേനിയും കൂട്ടരും പുറപ്പെടുമ്പോൾ, എല്ലാം അതോടുകൂടി അവസാനിക്കുമെന്ന് കരുതിയവരുടെ മുമ്പിൽ, ദൈവപരിപാലനയുടെയും കരുതലിന്റെയും, ശക്തിയും രഹസ്യവും എന്തായിരുന്നുവെന്ന് 92 വർഷങ്ങൾ പിന്നിടുമ്പോൾ വ്യക്തമാകുന്നു. 'ബലിക്കുള്ള കുഞ്ഞാട് എവിടെ' എന്ന ഇസഹാക്കിന്റെ ചോദ്യത്തിന് 'എല്ലാം ദൈവം കരുതിക്കൊള്ളും' എന്നു പറഞ്ഞ അബ്രഹാമിനെപ്പോലെ, മാർ ഈവാനിയോസ് പിതാവ് ദൈവപരിപാലനയിൽ മാത്രം ആശ്രയിച്ച് ലക്ഷ്യത്തെ മുൻനിർത്തി തീർത്ഥാടനം ആരംഭിച്ചു. ദൈവം ആഗ്രഹിച്ചത് മാർ ഈവാനിയോസ് പിതാവിലൂടെ ദൈവംതന്നെ നടത്തി എന്നത് ദൈവനിയോഗം.

**ആഗോള കത്തോലിക്കാ സഭയുടെ വാത്സല്യവും കരുതലും**

ഒരു സഭയുടെ വളർച്ച, സഭാംഗങ്ങളുടെയും, ഭദ്രാസനങ്ങളുടെയും, സ്ഥാപനങ്ങളുടെയും എണ്ണത്തിൽ മാത്രമല്ല, മറിച്ച് ആ സഭയുടെ കെട്ടുറപ്പിലും, അച്ചടക്കത്തിലും, പാരമ്പര്യങ്ങൾ കാത്തുസൂക്ഷിക്കുന്നതിലും, വിശ്വാസസമൂഹത്തിന്റെ ആത്മീയവളർച്ചയിലും, പൊതുസമൂഹവുമായുള്ള ബന്ധത്തിലും, പാർശ്വവൽക്കരിക്കപ്പെട്ടവരോടുള്ള കരുതലിലുമൊക്കെയാണ് അടങ്ങിയിരിക്കുന്നത്. 92 വർഷംകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാസഭ ഇക്കാര്യത്തിൽ ആത്മീയമായും ഭൗതികമായും ഏറെ വളർന്നിട്ടുണ്ട് എന്നത്, ഈ സഭയെ ദൈവം അത്രമാത്രം കരുതി, പരിപാലിച്ചു എന്നതിന്റെ ദൃശ്യമായ അടയാളമാണ്. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയ്ക്കും ഉയർച്ചയ്ക്കും ആഗോള കത്തോലിക്കാസഭയുടെ വാത്സല്യവും കരുതലും ഏറെ സഹായിച്ചിട്ടുണ്ട്. വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ 1986 ഫെബ്രുവരി 8 ന് ഈ സഭയുടെ ആസ്ഥാനകേന്ദ്രമായ തിരുവനന്തപുരം സന്ദർശിച്ച്, പട്ടം കത്തീഡ്രലിൽ എത്തി, മലങ്കരസഭയോടുള്ള ആഗോള കത്തോലിക്കാസഭയുടെ വാത്സല്യവും കരുതലും സ്നേഹവും അറിയിച്ചു.'അതിവേഗം വളരുന്ന സഭ' എന്ന് ജോൺ പോൾ രണ്ടാമൻ മാർപാപ്പാ വിശേഷിപ്പിച്ച മലങ്കര സുറിയാനി കത്തോലിക്കാസഭ, ആഗോള കത്തോലിക്കാസഭയുടെ കൂട്ടായ്മയിൽ ഏറെ ശ്രദ്ധിക്കപ്പെട്ടു കഴിഞ്ഞു. ആഗോള കത്തോലിക്കാസഭയിലെ പൗരസ്ത്യസഭകളുമായും, പാശ്ചാത്യസഭയുമായും ഈ 'കൊച്ചുസഭ' ദൃഢമായ ബന്ധം നിലനിർത്തുന്നു. പുനരൈക്യപ്രസ്ഥാനത്തിന് നേതൃത്വം നല്കി ഈ സഭാകൂട്ടായ്മയെ കത്തോലിക്കാസഭയിലേക്ക് നയിച്ച മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്കുള്ള നടപടിക്രമങ്ങളുടെ മുന്നോടിയായി 'ദൈവദാസനായി' (2007 ജൂലൈ 14) പ്രഖ്യാപിച്ചതും, ആഗോള കത്തോലിക്കാസഭ മലങ്കര കത്തോലിക്കാസഭയ്ക്ക് നല്കിയ വലിയ അംഗീകാരമാണ്. ഇപ്പോഴത്തെ സഭാതലവനായ അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായെ, പാശ്ചാത്യസഭയ്ക്കുമാത്രം പരമ്പരാഗതമായി നല്കിയിരുന്ന പദവിയായ കർദ്ദിനാൾസ്ഥാനം നല്കി, ബനഡിക്റ്റ് പതിനാറാമൻ മാർപാപ്പാ കർദ്ദിനാൾമാരുടെ ഗണത്തിൽ ഉൾപ്പെടുത്തിയതും (2012 നവംബർ 24), ദൈവം ഏതെല്ലാം വഴിയിലൂടെ ഈ സഭയെ പരിപാലിച്ചു വളർത്തുന്നു എന്നതിന്റെ പ്രകടമായ തെളിവാണ്. രണ്ടാം വത്തിക്കാൻ കൗൺസിലിൽ (1962-1965) ഈ സഭയെ പ്രതിനിധീകരിച്ച് ബനഡിക്ട് മാർ ഗ്രിഗോറിയോസ്, സക്കറിയാസ് മാർ അത്തനാസിയോസ് എന്നിവർ സംബന്ധിച്ചതും ചരിത്രത്തിന്റെ ഭാഗം. ഈ സഭയുമായുള്ള ആത്മബന്ധത്തിന്റെ ഫലമായി പൗരസ്ത്യസഭകളിലെയും, പാശ്ചാത്യസഭയിലെയും ഉന്നത സ്ഥാനീയരും, വത്തിക്കാൻ പ്രതിനിധികളും കാലാകാലങ്ങളിൽ സന്ദർശനം നടത്തി മലങ്കര സുറിയാനി കത്തോലിക്കാസഭയെ അനുഗ്രഹിച്ചു. വി. മദർ തെരേസ, കർദ്ദിനാൾ ലൂർദ്ദ്സ്വാമി, കർദ്ദിനാൾ സിൽവസ്ത്രീനി, കർദ്ദിനാൾ മൂസ ദാവൂദ്, കർദ്ദിനാൾ ലിയനാർദോ സാന്ദ്രി, അന്ത്യോക്യൻ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ, ഗ്രീക്ക് മൽക്കൈറ്റ് പാത്രിയർക്കീസ് ഗ്രിഗോറിയോസ് കകക ലഹാം, മാറോനീത്താസഭയുടെ പാത്രിയർക്കീസ് ബഷാറാ ബുത്രോസ് അൽറായ്, ഫിലിപ്പീൻസിലെ കർദ്ദിനാൾ അന്തോണിയോസ് ലൂയിസ് താഗ്ലേ, പൗരസ്ത്യ തിരുസംഘത്തിന്റെ സെക്രട്ടറിജനറൽ ആർച്ചുബിഷപ്പ് സിറിൽ വാസിൽ, കർദ്ദിനാൾ പീറ്റർ ടർക്സൺ, അപ്പസ്തോലിക് ന്യൂൺഷ്യോ സാൽവത്തോരേ പെനാക്യോ, ന്യൂയോർക്ക് കർദ്ദിനാൾ തിമോത്തി മൈക്കിൾ ഡോളൻ, ജർമനിയിലെ കർദ്ദിനാൾ റെയിനർ മരിയ വോൾക്കി, കോപ്ടിക് പാത്രിയർക്കീസ് ഇബ്രാഹിം ഇസാക്ക് സെദ്രാക്ക്, അപ്പസ്തോലിക് ന്യൂൺഷ്യോ ആർച്ച്ബിഷപ്പ് ലെയൊപോൾഡോ ജിറെല്ലി.... ഉൾപ്പെടെയുള്ളവരുടെ സന്ദർശനം, ഈ സഭയെ ആഗോള കത്തോലിക്കാസഭ എത്ര പരിഗണിക്കുന്നു, കരുതുന്നു എന്നതിന്റെ തെളിവാണ്.



23 വർഷം ഈ സഭയ്ക്ക് ശക്തമായ നേതൃത്വം നല്കിയ മാർ ഈവാനിയോസ് പിതാവും, 26 വർഷം കൂടെ നിന്ന് ഈ സഭയെ ബലപ്പെടുത്തിയ മാർ തെയോഫിലോസ് പിതാവും, മാർ ഈവാനിയോസ് പിതാവിന്റെ കാലശേഷം ദീർഘമായ 41 വർഷങ്ങൾ നേതൃത്വം നല്കിയ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവും, 12 വർഷം ദീർഘവീക്ഷണത്തോടെ നേതൃത്വം നല്കിയ സിറിൽ മാർ ബസേലിയോസ് കാതോലിക്കാബാവായും, ഈ സഭയെ ആഗോള കത്തോലിക്കാസഭയിലും, മറ്റ് ക്രൈസ്തവ സഭാസമൂഹങ്ങളിലും, പൊതുസമൂഹത്തിലും ശ്രദ്ധിക്കപ്പെടുന്ന ഒരു സഭാകൂട്ടായ്മയായി വളർത്തി. ഇപ്പോൾ 16 വർഷമായി ഈ സഭയ്ക്ക് അതിശ്രേഷ്ഠമായ നേതൃത്വം നല്കുന്ന കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ, ഈ സഭയുടെ ആത്മീയ ശുശ്രൂഷകളെ, കേരളത്തിൽ മാത്രമല്ല വിശാലമായ ഭാരതത്തിലും, മറ്റ് അനേക രാജ്യങ്ങളിലേക്കും വ്യാപിപ്പിച്ച്, സാമൂഹ്യ-സാംസ്കാരിക-ആതുര-വിദ്യാഭ്യാസ മേഖലകളിൽ, ക്രിസ്തുസന്ദേശം പങ്കുവയ്ക്കുന്നു. ആത്മീയവും ഭൗതീകവുമായ വളർച്ചയ്ക്ക് മലങ്കര സുറിയാനി

കത്തോലിക്കാസഭ ഊന്നൽ നല്കുന്ന പ്രധാന മേഖലകൾ താഴെപ്പറയുന്നവയാണ്: 1. ആരാധനാപൈതൃകം അതിന്റെ തനിമയിലും പരിശുദ്ധിയിലും കാത്തുസൂക്ഷിക്കുക, ആരാധനാജീവിതശൈലി കെട്ടിപ്പടുക്കുക, പുതുതലമുറയെ ആരാധനാപൈതൃകത്തിൽ ഉറപ്പിക്കുക. 2. ലോകമെങ്ങും സുവിശേഷം പ്രഘോഷിക്കുവാനുള്ള ആഹ്വാനം സ്വീകരിച്ച് ഭാരതം മുഴുവൻ സുവിശേഷസംഘത്തിലൂടെ സുവിശേഷ പ്രഘോഷണം നടത്തുക. മിഷൻ മേഖലകളിലെ പ്രവർത്തനങ്ങൾ സജീവമാക്കുക. 3. കുടുംബബന്ധങ്ങൾ ശിഥിലമായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ കുടുംബങ്ങളെ വിശ്വാസത്തിലും ധാർമ്മികതയിലും ഉറപ്പിക്കുക. 4. വൈദിക-സന്യാസജീവിതത്തിലേക്ക് ഉത്തമ ദൈവവിളികൾ കണ്ടെത്തുക. പ്രേഷിത പ്രവർത്തനങ്ങൾക്കായി കുഞ്ഞുങ്ങളെ ഒരുക്കുവാൻ മാതാപിതാക്കൾ ശ്രദ്ധിക്കുക. 5. സമൂഹത്തിൽ പാർശ്വവത്ക്കരിക്കപ്പെട്ടവരുടെ സ്വരമാകുക, അസംഘടിത വിഭാഗങ്ങളെയും നിർധനരായവരെയും ഉദ്ധരിക്കുവാൻ സ്വയം സഹായസംഘങ്ങൾ, ഭവനരഹിതർക്ക് ഭവനങ്ങൾ എന്നിവയിലൂടെ അവരെ മുഖ്യധാരയിൽ എത്തിക്കുക.

**പുനരൈക്യപ്പെട്ട പിതാക്കന്മാരുടെ നേതൃത്വം മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ**

1925 മെയ് 1 ന് മെത്രാനായ മാർ ഈവാനിയോസ് തിരുമേനി ഓർത്തഡോക്സ് സഭയിൽ 5 വർഷം മാത്രമെ മെത്രാനെന്ന നിലയിൽ സേവനം അനുഷ്ഠിച്ചുള്ളൂ. പിന്നീട് 23 വർഷം അദ്ദേഹം മലങ്കര കത്തോലിക്കാസഭയ്ക്ക് നേതൃത്വം നല്കി. 1929 ഫെബ്രുവരി 16 ന് മെത്രാനായ യാക്കോബ് മാർ തെയോഫിലോസ് തിരുമേനി ഒന്നര വർഷക്കാലമേ ആ സഭയിൽ മെത്രാനെന്ന നിലയിൽ സേവനം അനുഷ്ഠിച്ചുള്ളൂ. പിന്നീട് 26 വർഷം അദ്ദേഹം മലങ്കര കത്തോലിക്കാസഭയുടെ ഭാഗമായി മാറി. 1933 മെയ് 25-ാം തീയതി മെത്രാനായ ജോസഫ് മാർ സേവേറിയോസ് തിരുമേനി നാലര വർഷത്തോളം മാത്രമേ (1937 നവംബർ 29 ന് പുനരൈക്യം) ഓർത്തഡോക്സ്സഭയിൽ പ്രവർത്തിച്ചുള്ളൂ. പിന്നീട് 18 വർഷത്തോളം അദ്ദേഹം മലങ്കര കത്തോലിക്കാസഭയിൽ സേവനം അനുഷ്ഠിച്ചു. 1926 നവംബർ 11 ന് മെത്രാനായ തോമസ് മാർ ദിയസ്കോറോസ് തിരുമേനി 13 വർഷത്തോളം മാത്രമേ (1939 നവംബർ 12 ന് പുനരൈക്യം) ക്നാനായ യാക്കോബായസഭയിൽ മെത്രാനായി പ്രവർത്തിച്ചുള്ളൂ. പിന്നീട് 4 വർഷത്തോളം അദ്ദേഹം മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഭാഗമായിരുന്നു. 1967 ഡിസംബർ 16-ാം തീയതി മെത്രാനായ പൗലോസ് മാർ പീലക്സിനോസ് തിരുമേനി 10 വർഷക്കാലം മാത്രമേ (1977 ഓഗസ്റ്റ് 28 ന് പുനരൈക്യം) തൊഴിയൂർ സ്വതന്ത്ര സുറിയാനിസഭയുടെ അദ്ധ്യക്ഷനായി പ്രവർത്തിച്ചുള്ളൂ. പിന്നീട് 21 വർഷക്കാലം മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഭാഗമായിരുന്നു. മേല്പറഞ്ഞ 5 പിതാക്കന്മാരും - മാർ ഈവാനിയോസ്, മാർ തെയോഫിലോസ്, മാർ സേവേറിയോസ്, മാർ ദിയസ്കോറോസ്, മാർ പീലക്സിനോസ് - പുനരൈക്യപ്പെടുന്നതിനുമുമ്പ് അനേക വർഷത്തെ പഠനത്തിനും വിചിന്തനത്തിനും ആലോചനകൾക്കും ശേഷമാണ് കത്തോലിക്കാസഭയുമായി പുനരൈക്യപ്പെടുവാൻ തീരുമാനിച്ചത്. പഠനങ്ങളും ആലോചനകളും, ഉറച്ച ബോധ്യത്തിലേക്കും വ്യക്തമായ തീരുമാനത്തിലേക്കും അവരെ എത്തിച്ചു. പരിശുദ്ധാത്മാവിന്റെ പ്രചോദനവും ദൈവികശക്തിയും അവരെ ഈ മഹത്തായ തീരുമാനത്തിന് പ്രേരിപ്പിച്ചു. പ്രാദേശികസഭയിൽ ആയിരിക്കുന്നതിനേക്കാൾ സാർവ്വത്രികസഭയിൽ അംഗമായിരിക്കുന്നതാണ് അഭികാമ്യമെന്നും, അസ്വസ്ഥതകൾക്കിടയിലും അസ്വാരസ്യങ്ങൾക്കിടയിലും കഴിയുന്നതിനേക്കാൾ, ശാശ്വതമായ സമാധാനം കണ്ടെത്താൻ ആവുന്ന ഇടം കണ്ടെത്തുന്നതാണ് ക്രിസ്തീയതെന്നും, തിരിച്ചറിഞ്ഞവരും ബോധ്യപ്പെട്ടവരുമാണവർ. പുണ്യപിതാക്കന്മാർ പുനരൈക്യപ്പെടുവാൻ പ്രാർത്ഥനാപൂർവ്വം എടുത്ത തീരുമാനം എത്ര ശരിയായിരുന്നുവെന്നും, അവരെ നയിച്ച ദൈവത്തിന്റെ വഴികൾ എത്ര അത്ഭുതകരമായിരുന്നുവെന്നും പുനരൈക്യത്തിന്റെ 92 വർഷങ്ങൾ പിന്നിടുമ്പോൾ നമുക്ക് ബോധ്യമാകുന്നു. ക്രിസ്തുവിന്റെ സ്വപ്നം നിറവേറ്റിയവരാണവർ, ക്രിസ്തുവിന്റെ പ്രാർത്ഥന സാക്ഷാത്ക്കരിച്ചവരാണവർ, ക്രിസ്തുവിന്റെ ആഗ്രഹം പ്രാവർത്തികമാക്കിയവരാണവർ, ദൈവം ആഗ്രഹിച്ചത് പ്രവർത്തിച്ചവരാണവർ. ശൂന്യതയിൽനിന്ന് പ്രപഞ്ചത്തെ സൃഷ്ടിച്ചവന് ഈ ചെറുസമൂഹത്തെയും വലിയ സമൂഹമാക്കി സൃഷ്ടിക്കുവാൻ സാധിച്ചുവെന്നുള്ളത് ദൈവത്തിന്റെ അത്ഭുതവും പരിപാലനയും അല്ലാതെ മറ്റെന്താണ്?

മെത്രാനാകുന്നതിനുമുമ്പ് അകത്തോലിക്കാസഭയിൽനിന്നും കത്തോലിക്കാസഭയിലേക്ക് പുനരൈക്യപ്പെട്ട്, പിന്നീട് ഈ സഭയ്ക്ക് സ്തുത്യർഹമായ സേവനമനുഷ്ഠിച്ച ഭാഗ്യസ്മരണാർഹരായ ബനഡിക്ട് മാർ ഗ്രിഗോറിയോസ്, സഖറിയാസ് മാർ അത്തനാസിയോസ്, ഗീവർഗീസ് മാർ തിമോത്തിയോസ് എന്നിവരെപ്പോലെയുള്ള വ്യക്തിത്വങ്ങളെയും ഈയവസരത്തിൽ നാം വിസ്മരിച്ചുകൂടാ. അതോടൊപ്പം വിവിധ സഭാസമൂഹങ്ങളിൽനിന്ന് കത്തോലിക്കാസഭയിലേക്ക് കടന്നുവന്ന നിരവധി വൈദികരുടെയും സന്യസ്തരുടെയും ദൈവജനത്തിന്റെയും ജീവിതവും നമ്മുടെ മുമ്പിൽ കെടാവിളക്കായി ശോഭിക്കുന്നു. അവരുടെ ജീവിതവിശുദ്ധിയും പ്രാർത്ഥനയും ജീവിതസാക്ഷ്യവും കത്തോലിക്കാസഭയോടുള്ള പ്രതിബദ്ധതയും നമുക്ക് എന്നും മാതൃകയാണ്.

പുണ്യപിതാക്കന്മാരും സഭയുടെ മുൻകാല നേതാക്കളും നമ്മെ ഒരു വലിയ കടമ ഭരമേല്പിച്ചിരിക്കുകയാണ്. അത് അവർ തെളിച്ച ഈ സഭയെ ജാഗ്രതയോടെ മുമ്പോട്ട് നയിക്കുവാനുള്ള ഉത്തരവാദിത്വമാണ്. ജീവിതത്തിലൂടെ ക്രിസ്തുവിന് സാക്ഷ്യം നല്കുവാനുള്ള ആഹ്വാനമാണ്. ക്രിസ്തുവിന് സാക്ഷ്യം വഹിക്കുക എന്ന ദൗത്യം സാക്ഷാത്കൃതമാകുന്നത് ഓരോ വിശ്വാസിയുടെയും വ്യക്തിഗത ജീവിതത്തിലൂടെയാണ്, സഭാത്മകമായി ജീവിക്കുമ്പോഴാണ്, ക്രിസ്തുവിലുള്ള ജീവിതം നയിക്കുന്നതിലൂടെയാണ്, ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയെ പടുത്തുയർത്തുന്നതിലൂടെയാണ്, സഭയുടെ പ്രേഷിതപ്രവർത്തനങ്ങളിൽ ആത്മാർത്ഥമായി ഭാഗഭാക്കുകളാകുന്നതിലൂടെയാണ്, ലോകത്തിൽ ദൈവിക ശുശ്രൂഷ നിർവ്വഹിക്കുന്നതിലൂടെയാണ്. ക്രിസ്തുവിനെ കൂദാശകളിലൂടെ സ്വീകരിക്കുക മാത്രമല്ല, സ്വീകരിച്ച ക്രിസ്തുവിനെ ലോകത്തിന് ജീവിതസാക്ഷ്യത്തിലൂടെ വെളിപ്പെടുത്തുകയാണ് ഓരോ സഭാംഗത്തിന്റെയും ഉത്തരവാദിത്വം. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പ്രേഷിതപ്രവർത്തനത്തെ സംബന്ധിക്കുന്ന ഡിക്രിയിൽ (Ad gentes) ഇപ്രകാരം പറയുന്നു: "തീർത്ഥാടകസഭ സ്വഭാവത്താലെതന്നെ പ്രേഷിതയാണ്. കാരണം, പിതാവായ ദൈവത്തിന്റെ പദ്ധതിപ്രകാരമുള്ള പുത്രന്റെയും പരിശുദ്ധാരൂപിയുടെയും പ്രേഷിതത്വ

ത്തിൽനിന്നാണ് അവളുടെ ഉത്ഭവം" (no. 2). പ്രാദേശികസഭകളിലെ പ്രേഷിതപ്രവർത്തനത്തെപ്പറ്റി കൗൺസിൽ പഠിപ്പിക്കുന്നത് ഇങ്ങനെയാണ്: "സമൂഹം മുഴുവന്റെയും ഓരോ വ്യക്തിയുടെയും ജീവിതസാക്ഷ്യംവഴി ക്രിസ്തുവിനെ മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കുന്ന ഒരടയാളമായിരിക്കണം പ്രാദേശികസഭ" (no. 20). കഴിഞ്ഞ 92 വർഷങ്ങളായി മലങ്കര സുറിയാനി കത്തോലിക്കാസഭയും സഭാംഗങ്ങളും കൗൺസിലിന്റെ ഈ പ്രബോധനം ഉൾക്കൊണ്ട്, തങ്ങളുടെ ജീവിതസാക്ഷ്യംവഴി ക്രിസ്തുവിനെ മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കുന്ന അടയാളമായി നിലകൊണ്ടതിന്റെ പരിണിതഫലമാണ് സഭയുടെ സുവിശേഷസംഘവും, മിഷൻ പ്രവർത്തനങ്ങളും, അതുവഴി രൂപംകൊണ്ട വിവിധ ഭദ്രാസനങ്ങളും. ഇന്ന് കേരളത്തിനകത്തും പുറത്തും, ഭാരതത്തിന് പുറത്തും, മിഷൻ പ്രവർത്തനങ്ങളുടെ ഭാഗമായി സഭ വളർന്നുവെന്നത് നമുക്ക് അഭിമാനപൂർവ്വം ഓർക്കാം.

**മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയുടെ നിർണ്ണായക വഴികൾ**

| | | |
|---|---|---|
| 1930 സെപ്റ്റംബർ 20 | - | മലങ്കര പുനരൈക്യദിനം (മാർ ഈവാനിയോസ്, മാർ തെയോഫിലോസ് തിരുമേനിമാരുൾപ്പെടെ 5 പേരുടെ പുനരൈക്യം) |
| 1932 ജൂൺ 11 | - | മലങ്കര ഹയരാർക്കി സ്ഥാപനം (തിരുവനന്തപുരം അതിഭദ്രാസനം, തിരുവല്ല ഭദ്രാസനം) |
| 1937 നവംബർ 29 | - | ഓർത്തഡോക്സ്സഭയിലെ ജോസഫ് മാർ സേവേറിയോസ് തിരുമേനിയുടെ പുനരൈക്യം |
| 1938 നവംബർ 12 | - | ക്നാനായ യാക്കോബായസഭയിലെ തോമസ് മാർ ദിയസ്കോറസ് തിരുമേനിയുടെ പുനരൈക്യം |
| 1962 ഒക്ടോബർ 11 | - | മലങ്കര സുറിയാനി കത്തോലിക്കാസഭയെ പ്രതിനിധീകരിച്ച് ബനഡിക്ട് മാർ ഗ്രിഗോറിയോസ്, സഖറിയാസ് മാർ അത്തനാസിയോസ് എന്നിവർ രണ്ടാം വത്തിക്കാൻ കൗൺസിലിൽ പങ്കെടുത്തു. |
| 1977 ആഗസ്റ്റ് 28 | - | മലബാർ സ്വതന്ത്രസഭയുടെ പൗലോസ് മാർ പീലക്സിനോസ് തിരുമേനിയുടെ പുനരൈക്യം |
| 1978 ഒക്ടോബർ 28 | - | ബത്തേരി ഭദ്രാസന സ്ഥാപനം |
| 1980 ഡിസംബർ 28 | - | പുനരൈക്യ സുവർണ്ണജൂബിലി ആഘോഷം (കോട്ടയം) |
| 1986 ഫെബ്രുവരി 8 | - | ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ തിരുവനന്തപുരം സെന്റ് മേരീസ് കത്തീഡ്രൽ സന്ദർശനം. |
| 1989 മെയ് 25 | - | സെന്റ് മേരീസ് മലങ്കര മേജർ സെമിനാരിയുടെ കൂദാശ |
| 1996 ഡിസംബർ 16 | - | മാർത്താണ്ഡം ഭദ്രാസന സ്ഥാപനം |
| 2003 ജനുവരി 15 | - | മൂവാറ്റുപുഴ ഭദ്രാസന സ്ഥാപനം |
| 2005 ഫെബ്രുവരി 10 | - | മേജർ ആർക്കിഎപ്പിസ്ക്കോപ്പൽ സിംഹാസന സ്ഥാപനം |
| 2005 മെയ് 14 | - | സഭയുടെ പ്രഥമ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാ സിറിൽ മാർ ബസേലിയോസ് തിരുമേനിയുടെ സ്ഥാനാരോഹണം |
| 2005 മെയ് 15 | - | കാതോലിക്കേറ്റ് സെന്ററിന്റെ ശിലാശീർവാദം |
| 2005 ആഗസ്റ്റ് 16-18 | - | സഭയുടെ പ്രഥമ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് |
| 2006 മെയ് 15 | - | തിരുവല്ല അതിഭദ്രാസന സ്ഥാപനം, തിരുവല്ല കേന്ദ്രമായ മെത്രാപ്പോലിത്തൻ പ്രവിശ്യയുടെ സ്ഥാപനം |
| 2007 ജനുവരി 1 | - | മാവേലിക്കര ഭദ്രാസന സ്ഥാപനം |
| 2007 ഫെബ്രുവരി 10 | - | ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായെ, സഭയുടെ ദ്വിതീയ കാതോലിക്കാബാവായായി തിരഞ്ഞെടുത്തു. |
| 2007 ജൂലൈ 14 | - | മാർ ഈവാനിയോസ് തിരുമേനിയെ 'ദൈവദാസനാ'യി പ്രഖ്യാപിച്ചു. |
| 2008 നവംബർ 10 | - | പാളയം സെന്റ് മേരീസ് സമാധാനരാജ്ഞി പള്ളിയെ ബസിലിക്കയായി തിരുസിംഹാസനം ഉയർത്തി |
| 2010 ജനുവരി 25 | - | പത്തനംതിട്ട, പുത്തൂർ ഭദ്രാസനങ്ങളുടെ സ്ഥാപനം |
| 2010 ജൂലൈ 14 | - | അമേരിക്കയിലെ മലങ്കര സുറിയാനി കത്തോലിക്കാ എക്സാർക്കേറ്റിന്റെ സ്ഥാപനം |
| 2011 സെപ്റ്റംബർ 21 | - | കാതോലിക്കേറ്റ് സെന്ററിന്റെ കൂദാശ |

| | | |
|---|---|---|
| 2011 സെപ്റ്റംബർ 21-23 | – | മലങ്കര സുറിയാനി കത്തോലിക്കാ പ്രഥമ അസംബ്ലി, സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങളുടെ ആരംഭം. |
| 2012 നവംബർ 24 | – | മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ കർദ്ദിനാളായി വത്തിക്കാനിൽ സ്ഥാനാരോഹണം ചെയ്തു. |
| 2013 മാർച്ച് 12-13 | – | കത്തോലിക്കാസഭയുടെ 266-ാം മാർപാപ്പയായ ഫ്രാൻസിസ് പാപ്പായെ തിരഞ്ഞെടുത്ത കോൺക്ലേവിൽ ഇദംപ്രഥമമായി മലങ്കര കത്തോലിക്കാ സഭയെ പ്രതിനിധീകരിച്ച് കർദ്ദിനാൾ ക്ലീമീസ്ബാവ പങ്കെടുത്തു. |
| 2014 ജൂൺ 23 | – | ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ പരിപാടികളുടെ ഭാഗമായി കബർ തുറന്നുള്ള കാനോനിക പരിശോധന |
| 2015 മാർച്ച് 26 | – | ഗുഡ്ഗാവ് ഭദ്രാസനത്തിന്റെയും, കഡ്കി എക്സാർക്കേറ്റിന്റെയും സ്ഥാപനം |
| 2016 ജനുവരി 4 | – | അമേരിക്ക-കാനഡ ഭദ്രാസന സ്ഥാപനം |
| 2016 ആഗസ്റ്റ് 25 | – | ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ അതിഭദ്രാസനതല കാനോനിക അന്വേഷണങ്ങളുടെ സമാപനം |
| 2017 ആഗസ്റ്റ് 5 | – | പാറശ്ശാല ഭദ്രാസന സ്ഥാപനം |
| 2019 നവംബർ 23 | – | പൂനെ-കട്കി ഭദ്രാസനത്തിന്റെ സ്ഥാപനം |
| 2021 ജൂൺ 11 | – | മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കി സ്ഥാപന നവതി ആഘോഷങ്ങളുടെ ഉദ്ഘാടനം |

**മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ കാലം ചെയ്ത പിതാക്കന്മാർ**

**1.** തോമസ് മാർ ദിയസ്കോറസ് (22 ഫെബ്രുവരി 1943), **2.** ദൈവദാസൻ ഗീവർഗീസ് മാർ ഈവാനിയോസ് (15 ജൂലൈ 1953), **3.** ജോസഫ് മാർ സേവേറിയോസ് (18 ജനുവരി 1955), **4.** യാക്കോബ് മാർ തെയോഫിലോസ് (27 ജൂൺ 1956), **5.** സക്കറിയാസ് മാർ അത്തനാസിയോസ് (28 സെപ്റ്റംബർ 1977), **6.** ഐസക് മാർ യൂഹാനോൻ (28 ഏപ്രിൽ 1987), **7.** ബനഡിക്ട് മാർ ഗ്രിഗോറിയോസ് (10 ഒക്ടോബർ 1994), **8.** ലോറൻസ് മാർ അപ്രേം (8 ഏപ്രിൽ 1997), **9.** പൗലോസ് മാർ പീലക്സിനോസ് (3 നവംബർ 1998), **10.** സിറിൽ ബസേലിയോസ് കാതോലിക്കാബാവ (18 ജനുവരി 2007), **11.** ഗീവർഗീസ് മാർ ദിവന്നാസിയോസ് (16 ജനുവരി 2018), **12.** ഗീവർഗീസ് മാർ തിമോത്തിയോസ് (04 ജൂൺ 2019) 13. ജേക്കബ് മാർ ബർണബാസ് (26 ഓഗസ്റ്റ് 2021)

**ഇപ്പോഴത്തെ ഹയരാർക്കി**

**1. മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ** (മേജർ ആർച്ചുബിഷപ്പ് & തിരുവനന്തപുരം മേജർ അതിഭദ്രാസനം), **2.** മോസ്റ്റ് റവ. ഡോ. തോമസ് മാർ കൂറിലോസ് (തിരുവല്ല അതിഭദ്രാസനം), **3.** മോസ്റ്റ് റവ. ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് (മാവേലിക്കര), **4.** മോസ്റ്റ് റവ. ഡോ. ജോസഫ് മാർ തോമസ് (ബത്തേരി), **5.** മോസ്റ്റ് റവ. ഡോ. വിൻസെന്റ് മാർ പൗലോസ് (മാർത്താണ്ഡം), **6.** മോസ്റ്റ് റവ. ഡോ. തോമസ് മാർ യൗസേബിയോസ് (പാറശ്ശാല), **7.** മോസ്റ്റ് റവ. ഡോ. തോമസ് മാർ അന്തോണിയോസ് (ഗുഡ്ഗാവ്-ഡൽഹി, കഡ്കി-പൂന) **8.** മോസ്റ്റ് റവ. ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ് (അമേരിക്ക-കാനഡ), **9.** മോസ്റ്റ് റവ. ഡോ. ഗീവർഗീസ് മാർ മക്കാറിയോസ് (പുത്തൂർ), **10.** മോസ്റ്റ് റവ. ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ് (മൂവാറ്റുപുഴ ഭദ്രാസനം), **11.** മോസ്റ്റ് റവ. ഡോ. സാമുവേൽ മാർ ഐറേനിയോസ് (പത്തനംതിട്ട), **12.** മോസ്റ്റ് റവ. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം (ബിഷപ്പ് എമരിത്തുസ്), 13. മോസ്റ്റ് റവ. ഡോ. ഏബ്രഹാം മാർ യൂലിയോസ് (ബിഷപ്പ് എമരിത്തുസ്) **14.** മോസ്റ്റ് റവ. ഡോ. ആന്റണി മാർ സിൽവാനോസ് (കൂരിയ മെത്രാൻ) **15.** മോസ്റ്റ് റവ. ഡോ. മാത്യൂസ് മാർ പോളിക്കാർപ്പസ് (സഹായമെത്രാൻ, തിരുവനന്തപുരം മേജർ അതിഭദ്രാസനം)

**മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഇന്നത്തെ സ്ഥിതി ഒറ്റനോട്ടത്തിൽ**

**രൂപതകൾ** – 12 (തിരുവനന്തപുരം, തിരുവല്ല, മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട, പാറശ്ശാല, ബത്തേരി, മൂവാറ്റുപുഴ, പുത്തൂർ, അമേരിക്ക-കാനഡ, ഗുഡ്ഗാവ്-ഡൽഹി, കഡ്കി-പൂനെ)

**അപ്പസ്തോലിക് വിസിറ്റേറ്റർ** – യൂറോപ്പ് (യു.കെ., അയർലണ്ട്, ജർമനി, സ്വിറ്റ്സർലണ്ട്, ഓസ്ട്രിയ, ഇറ്റലി) & ഓഷ്യാനിയ (ഓസ്ട്രേലിയ, ന്യൂസിലന്റ്)

**ഗൾഫ് രാജ്യങ്ങൾ** – കുവൈറ്റ്, ദോഹ-ഖത്തർ, യു.എ.ഇ., മസ്കറ്റ്, സൗദി അറേബ്യ, ബഹ്റൈൻ

**ഇടവകകൾ/മിഷൻ കേന്ദ്രങ്ങൾ** – 1196

**മലങ്കര കത്തോലിക്കർ** – 4,65,759

**രൂപതാ വൈദികർ** – 766

**സന്യസ്ത വൈദികർ** – 241 (ഒ.ഐ.സി. – 206, മറ്റ് സന്യാസ സമൂഹങ്ങൾ – 35)

**സഭയിൽ ശുശ്രൂഷ ചെയ്യുന്ന സന്യാസ സമൂഹങ്ങൾ** - 10 (ഒ.ഐ.സി., കുരിശുമല ആശ്രമം, ഒ.എഫ്.എം., എസ്.ഡി.ബി., സി.എം.എസ്.എഫ്., ധ്യാന ആശ്രമം, ചായൽപ്പടി ആശ്രമം, ശാന്തി ആശ്രമം, ഒ.സി.ഡി., എം.എഫ്.)

**വൈദികവിദ്യാർത്ഥികൾ** - 517 (മേജർ സെമിനാരി - 300, മൈനർ സെമിനാരി - 169)

ബഥനി ആശ്രമം - 48 (മേജർ സെമിനാരി - 18, മൈനർ സെമിനാരി - 30)

**സന്യാസിനികൾ** - 2060 (DM - 917, SIC - 813, മറ്റുള്ളവർ - 330)

**സഭയിൽ ശുശ്രൂഷ ചെയ്യുന്ന സന്യാസിനീ സമൂഹങ്ങൾ** - 19 (SIC, DM, SMT, OSS, SH, DSS, SCV, GSS, SMS, LSJ, CSJB, FMM, FSM, FMA, BS, SCSJA, FDSHJ, AMU, CSJS)

**സംഘടനകൾ/പ്രേഷിതവേദികൾ** - എം.സി.എ., എം.സി.വൈ.എം., എം.സി.സി.എൽ., ടീച്ചേഴ്സ് ഗിൽഡ്, വിൻസെന്റ് ഡി പോൾ സൊസൈറ്റി, കെ.സി.എസ്.എൽ., ലീജൺ ഓഫ് മേരി, ഡി.സി.എം.എസ്., മലങ്കര കാത്തലിക് മദേഴ്സ് ഫോറം, ഫാമിലി അപ്പസ്തോലേറ്റ്, ലേബർ മൂവ്മെന്റ്

**സ്ഥാപനങ്ങൾ**

**1. സഭയുടെ പ്രധാന പൊതു സംവിധാനങ്ങൾ**

1. കാതോലിക്കേറ്റ് സെന്റർ, പട്ടം (സഭയുടെ ആസ്ഥാന കാര്യാലയം)

2. സെന്റ് എഫ്രേം എക്യുമെനിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് (SEERI), കോട്ടയം - സഭയുടെ ഔദ്യോഗിക സുറിയാനി പഠനകേന്ദ്രം.

3. മലങ്കര മേജർ സെമിനാരി, തിരുവനന്തപുരം

**2. എക്ക്ളേസിയാസ്റ്റിക്കൽ**

മൈനർ സെമിനാരി - 10, അജപാലന കേന്ദ്രങ്ങൾ - 10, ധ്യാനകേന്ദ്രങ്ങൾ - 5, റിന്യൂവൽ സെന്റർ - 1, പ്രീസ്റ്റ് ഹോം - 4, സോഷ്യൽ സർവ്വീസ് സൊസൈറ്റി - 8, കൺവൻഷൻ സെന്റർ - 1, തിയോളജിക്കൽ ട്രെയിനിംഗ് സെന്റർ - 2

**3. വിദ്യാഭ്യാസ സ്ഥാപനങ്ങൾ**

കോളേജുകൾ - 42, ട്രെയിനിംഗ് കോളേജുകൾ - 8, ടെക്നിക്കൽ ഇൻസ്റ്റിട്യൂഷൻ - 8, ഹയർ സെക്കണ്ടറി സ്കൂളുകൾ - 52, ഹൈസ്കൂളുകൾ - 86, യുപി സ്കൂളുകൾ - 75, എൽപി സ്കൂളുകൾ - 125, നേഴ്സറി സ്കൂളുകൾ - 89, സ്പെഷ്യൽ സ്കൂളുകൾ - 3, ബോർഡിംഗ് & ഹോസ്റ്റലുകൾ - 22

**4. ചാരിറ്റബിൾ**

മെഡിക്കൽ കോളേജ് -1, ആശുപത്രികൾ & ആരോഗ്യകേന്ദ്രങ്ങൾ-15, അനാഥമന്ദിരങ്ങൾ - 10, ബോയ്സ് ഹോം -4, വൃദ്ധമന്ദിരങ്ങൾ-19, റീഹാബിലിറ്റേഷൻ കേന്ദ്രങ്ങൾ-9, പാലിയേറ്റീവ് കെയർ കേന്ദ്രങ്ങൾ-9, അംഗപരിമിതർക്കുള്ള ഭവനങ്ങൾ-11

**5. മറ്റുള്ളവ**

പ്രിന്റിംഗ് പ്രസ് - 6, ബുക്ക് സ്റ്റാളുകൾ - 7

പ്രസിദ്ധീകരണങ്ങൾ - 30 (രൂപതാതലം - 16, സന്യാസസമൂഹങ്ങൾ - 14)

**തിരുവല്ല അതിഭദ്രാസനം - മലങ്കര സുറിയാനി കത്തോലിക്കാ സഭാചരിത്രത്തിൽ**

മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് അതിശ്രേഷ്ഠമായ നേതൃത്വം നല്കിയ അഭി. ബനഡിക്റ്റ് മാർ ഗ്രിഗോറിയോസ് തിരുമേനിയും, ഇപ്പോൾ നേതൃത്വം നല്കുന്ന സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവായും തിരുവല്ല അതിഭദ്രാസനാംഗങ്ങളാണ്. അതോടൊപ്പം കാലം ചെയ്ത മാർ തെയോഫിലോസ്, മാർ സേവേറിയോസ്, മാർ ദിയസ്കോറോസ്, മാർ അത്തനാസ്യോസ്, മാർ യൂഹാനോൻ, മാർ പീലക്സിനോസ്, മാർ ദിവന്നാസ്യോസ്, മാർ തിമോത്തിയോസ്, മാർ ബർണബാസ് എന്നിവരും തിരുവല്ല അതിഭദ്രാസനത്തിൽ നിന്നുള്ള മെത്രാന്മാരായിരുന്നു. ഇപ്പോൾ മേലദ്ധ്യക്ഷന്മാരായി പ്രവർത്തിക്കുന്ന തോമസ് മാർ കൂറിലോസ്, ഏബ്രഹാം മാർ യൂലിയോസ്, ഫിലിപ്പോസ് മാർ സ്തേഫാനോസ്, ആന്റണി മാർ സിൽവാനോസ് എന്നീ പിതാക്കന്മാരും തിരുവല്ല അതിഭദ്രാസനാംഗങ്ങളാണ്.

ഇന്ന് മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് അഭിമാനം നല്കുന്ന പുഷ്പഗിരി മെഡിക്കൽ കോളേജ്, സെന്റ് എഫ്രേം എക്യുമെനിക്കൽ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ട് (സീരി) ഉൾപ്പെടെ നിരവധി സ്ഥാപനങ്ങൾ തിരുവല്ല അതിഭദ്രാസനത്തിലുണ്ട്.

**തിരുവല്ല അതിഭദ്രാസനം ചരിത്രവഴിയിൽ**

| | |
|---|---|
| 1932 ജൂൺ 11 | - ഹൈരാർക്കി സ്ഥാപനം (തിരുവനന്തപുരം, തിരുവല്ല ഭദ്രാസന സ്ഥാപനം) |
| 1933 നവംബർ 6 | - തിരുവല്ലാ ഭദ്രാസനത്തിന്റെ പ്രഥമ അദ്ധ്യക്ഷൻ യാക്കോബ് മാർ തെയോഫിലോസ് തിരുമേനിയുടെ സ്ഥാനാരോഹണം. |
| 1937 നവംബർ 29 | - ജോസഫ് മാർ സേവേറിയോസ് തിരുമേനിയുടെ പുനരൈക്യം. |

| | |
|---|---|
| 1938 നവംബർ 20 | – തിരുവല്ല ഭദ്രാസനത്തിന്റെ അപ്പസ്തോലിക് അഡ്മിനിസ്ട്രേറ്ററായി ജോസഫ് മാർ സേവേറിയോസ് തിരുമേനിയുടെ നിയമനം. |
| 1939 നവംബർ 12 | – ക്നാനായ യക്കോബായസഭയിലെ തോമസ് മാർ ദിയസ്ക്കോറോസ് തിരുമേനിയുടെ പുനരൈക്യം. |
| 1943 ഫെബ്രുവരി 22 | – തോമസ് മാർ ദിയസ്ക്കോറോസ് തിരുമേനി കാലം ചെയ്തു. |
| 1950 മെയ് 5 | – തിരുവല്ല ഭദ്രാസനാദ്ധ്യക്ഷനായി ജോസഫ് മാർ സേവേറിയോസ് തിരുമേനിയുടെ സ്ഥാനാരോഹണം. |
| 1954 ഏപ്രിൽ 22 | – സക്കറിയാസ് മാർ അത്തനാസിയോസ് തിരുമേനിയുടെ മെത്രാഭിഷേകം. |
| 1955 ജനുവരി 18 | – ജോസഫ് മാർ സേവേറിയോസ് തിരുമേനി കാലം ചെയ്തു. |
| 1955 ജനുവരി 27 | – സക്കറിയാസ് മാർ അത്തനാസിയോസ് തിരുമേനിയുടെ സ്ഥാനാരോഹണം. |
| 1955 സെപ്റ്റംബർ 20 | – പുനരൈക്യ രജതജൂബിലി തിരുവല്ലായിൽ. |
| 1956 ജൂൺ 27 | – യാക്കോബ് മാർ തെയോഫിലോസ് തിരുമേനി കാലം ചെയ്തു. |
| 1962 ഒക്ടോബർ 11 | – രണ്ടാം വത്തിക്കാൻ കൗൺസിലിൽ ബനഡിക്റ്റ് മാർ ഗ്രിഗോറിയോസ് തിരുമേനിയോടൊപ്പം സക്കറിയാസ് മാർ അത്തനാസിയോസ് തിരുമേനി പങ്കെടുത്തു. |
| 1968 ഫെബ്രുവരി 28 | – യുവദീപം എന്ന പേരിൽ സഭയിലെ ആദ്യ യുവജനപ്രസ്ഥാനം തിരുവല്ലായിൽ രൂപീകൃതമായി. |
| 1977 ഓഗസ്റ്റ് 28 | – മലബാർ സ്വതന്ത്ര സുറിയാനിസഭയുടെ പൗലോസ് മാർ പീലക്സിനോസ് തിരുമേനിയുടെ പുനരൈക്യം. |
| 1977 സെപ്റ്റംബർ 28 | – സക്കറിയാസ് മാർ അത്തനാസിയോസ് തിരുമേനി കാലം ചെയ്തു. |
| 1978 ഒക്ടോബർ 28 | – ബത്തേരി ഭദ്രാസന സ്ഥാപനം. |
| 1978 ഡിസംബർ 28 | – സിറിൽ മാർ ബസേലിയോസ് തിരുമേനിയുടെയും ഐസക് മാർ യൂഹാനോൻ തിരുമേനിയുടെയും മെത്രാഭിഷേകം (തിരുമൂലപുരം). |
| 1978 ഡിസംബർ 29 | – ഐസക് മാർ യൂഹാനോൻ തിരുമേനിയുടെ സ്ഥാനാരോഹണം. |
| 1980 ഡിസംബർ 26-28 | – പുനരൈക്യ സുവർണ്ണജൂബിലി ആഘോഷം (കോട്ടയം). |
| 1987 ഏപ്രിൽ 28 | – ഐസക് മാർ യൂഹാനോൻ തിരുമേനി കാലം ചെയ്തു. |
| 1988 ആഗസ്റ്റ് 6 | – ഗീവർഗീസ് മാർ തിമോത്തിയോസ് തിരുമേനിയുടെ മെത്രാഭിഷേകവും സ്ഥാനാരോഹണവും. |
| 1997 ജൂലൈ 17 | – തോമസ് മാർ കൂറിലോസ് തിരുമേനിയുടെ മെത്രാഭിഷേകം. |
| 1998 നവംബർ 3 | – പൗലോസ് മാർ പീലക്സിനോസ് തിരുമേനി കാലം ചെയ്തു. |
| 2001 ആഗസ്റ്റ് 15 | – ഐസക് മാർ ക്ലീമീസ് തിരുമേനിയുടെ മെത്രാഭിഷേകം (തിരുമൂലപുരം). |
| 2003 ജനുവരി 15 | – മൂവാറ്റുപുഴ ഭദ്രാസന സ്ഥാപനം. |
| 2003 മാർച്ച് 29 | – ഗീവർഗീസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ഭദ്രാസന ഉത്തരവാ ദിത്വങ്ങളിൽനിന്ന് വിരമിച്ചു. |
| 2003 ഒക്ടോബർ 2 | – ഐസക് മാർ ക്ലീമീസ് തിരുമേനിയുടെ സ്ഥാനാരോഹണം. |
| 2004 സെപ്റ്റംബർ 20 | – തിരുവല്ലായിലെ പുതിയ ഭദ്രാസന ദൈവാലയ പ്രതിഷ്ഠ. |
| 2005 മാർച്ച് 30 | – മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അനൗദ്യോഗിക പ്രാരംഭ സുന്നഹദോസ് തിരുവല്ല ചെറുപുഷ്പഗിരി അരമനയിൽ. |
| 2005 ഏപ്രിൽ 8 | – റോമിൽ നടന്ന ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ കബറടക്കശുശ്രൂഷയിൽ അഭി. ഐസക് മാർ ക്ലീമീസ് തിരുമേനി പങ്കെടുത്തു. |
| 2006 മെയ് 15 | – തിരുവല്ല അതിഭദ്രാസന സ്ഥാപനം, തിരുവല്ല കേന്ദ്രമായി മെത്രാപ്പോലീത്തൻ പ്രവിശ്യയുടെ സ്ഥാപനം. |
| 2006 ജൂൺ 10 | – തിരുവല്ല അതിഭദ്രാസന പ്രഥമ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് ഐസക് മാർ ക്ലീമീസ് തിരുമേനിയുടെ സ്ഥാനാരോഹണം. |
| 2007 മെയ് 2 | – തിരുവല്ല അതിഭദ്രാസന മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി അഭി. തോമസ് മാർ കൂറിലോസ് തിരുമേനിയുടെ സ്ഥാനാരോഹണം. |
| 2010 മാർച്ച് 13 | – തിരുവല്ല അതിഭദ്രാസനാംഗമായ ഫിലിപ്പോസ് മാർ സ്തേഫാനോസ് തിരുമേനിയുടെ മെത്രാഭിഷേകം. |

| | | |
|---|---|---|
| 2015 സെപ്റ്റംബർ 20 | - | 85-ാം പുനരൈക്യ വാർഷികം തിരുവല്ലായിലെ തിരുമൂലപുരത്തുവച്ച്. |
| 2018 ജനുവരി 16 | - | അഭി. ഗീവർഗീസ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ കബറടക്കം സെന്റ് ജോൺസ് കത്തീഡ്രലിൽ. |
| 2019 ജൂൺ 4 | - | ഗീവർഗീസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത കാലം ചെയ്തു. |
| 2019 സെപ്റ്റം. 18-20 | - | 89-ാം പുനരൈക്യ വാർഷികം കോട്ടയം ഗിരിദീപം ക്യാമ്പസിൽ. |
| 2021 ജൂൺ 11 | - | മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കി സ്ഥാപന നവതിയോടൊപ്പം തിരുവല്ല അതിഭദ്രാസനത്തിന്റെ നവതി ആഘോഷം. |
| 2022 ജൂലൈ 15 | - | തിരുവല്ല അതിഭദ്രാസനാംഗമായ അഭി. ആന്റണി മാർ സിൽവാനോസ് തിരുമേനിയുടെ മെത്രാഭിഷേകം. |

**ഉപസംഹാരം**

ഒന്നുമില്ലായ്മയിലും, പ്രതികൂല സാഹചര്യങ്ങളിലും, അടിപതറാതെ ദൈവാശ്രയത്തിൽ ഉറച്ച് നിന്ന്, പരിഹാസങ്ങളെയും വിമർശനങ്ങളെയും കുറ്റപ്പെടുത്തലുകളെയും ക്ഷമയോടെയും ആത്മസംയമനത്തോടെയും നേരിട്ട് പുനരൈക്യപ്രസ്ഥാനത്തെയും മലങ്കര സുറിയാനി കത്തോലിക്കാസഭയെയും വളർത്തിയ മുൻകാല പിതാക്കന്മാരെയും, ആചാര്യന്മാരെയും, സമർപ്പിതരെയും, ദൈവ ജനത്തെയും ഇത്തരുണത്തിൽ നമുക്ക് ഓർക്കാം. "ചെറിയ അജഗണമേ, നിങ്ങൾ ഭയപ്പെടേണ്ട" എന്ന ദൈവവചനം, ആശ്വാസവും പ്രത്യാശയും ധൈര്യവും ആത്മവിശ്വാസവും നല്കി നമ്മുടെ പൂർവ്വികരെ നയിച്ചുവെന്നത് ചരിത്രസത്യം. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആരംഭവും, വളർച്ചയും, ഇപ്പോഴത്തെ അവസ്ഥയും നാം മനസ്സിലാക്കുമ്പോൾ, ദൈവം ഈ സഭയെ എത്രമാത്രം കരുതലോടെ വളർത്തി എന്നത് വ്യക്തം. ഈ സഭയുടെ ത്വരിത വളർച്ചയുടെ പ്രധാന കാരണം ഒറ്റ വാചകത്തിൽ ഇപ്രകാരം കുറിക്കാം: കാലാകാലങ്ങളിൽ സഭയ്ക്ക് ലഭിച്ച അതിശ്രേഷ്ഠമായ നേതൃത്വം, സഭയ്ക്കായി സമ്പൂർണ്ണ സമർപ്പണം നടത്തിയ വൈദികരുടെ സമർപ്പണം, പ്രേഷിതതീക്ഷ്ണതയും മിഷൻചൈതന്യവും നിറഞ്ഞ സന്യാസി-സന്യാസിനികൾ, സഭയോടൊപ്പം ഏത് പ്രതിസന്ധിയിലും നിലനിന്ന യുവജനസമൂഹം, ദൈവജനത്തിന്റെ ഔദാര്യപൂർവ്വമായ സഹകരണം എന്നിവയാണ്. ഈ സഭയുടെ വളർച്ചയിലും ഉയർച്ചയിലും ദൈവജനത്തിന്റെ സമ്പൂർണ്ണ സമർപ്പണവും പ്രാർത്ഥനയും, കഠിന പ്രയത്നവും എടുത്തു പറയേണ്ടതാണ്. ദൈവാലയങ്ങളും, കുരിശടികളും, സ്ഥാപനങ്ങളുമൊക്കെ പടുത്തുയർത്തുന്നതിലും, അതിനുള്ള സ്ഥലം വാങ്ങുന്നതിലുമൊക്കെയുള്ള ദൈവജനത്തിന്റെ ഔദാര്യപൂർവ്വമായ സഹായവും സഹകരണവും, സാമ്പത്തികമായ പിൻബലവും സഭയുടെ ത്വരിത വളർച്ചക്ക് വഴിതെളിച്ചു. 92-ാം പുനരൈക്യവാർഷികം ആഘോഷിക്കുമ്പോൾ നന്ദിയുള്ള ഹൃദയത്തോടും, നിറഞ്ഞ മനസ്സോടും, ദൈവപരിപാലനയുടെ മുമ്പിൽ കൂപ്പുകൈകളോടും മാത്രമേ നില്ക്കാനാവൂ. ഇതുവരെ പരിപാലിച്ച ദൈവം തുടർന്നും ഈ സഭാകൂട്ടായ്മയെ കൈപിടിച്ച് വഴി നടത്തട്ടെ എന്ന് പ്രാർത്ഥിക്കാം.




കഴിഞ്ഞ കാലങ്ങളിൽ സഭയെ വളർത്തി പരിപാലിച്ച ദൈവത്തിന്റെ അത്ഭുതകരമായ നടത്തിപ്പിനെയും, പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങളെയും നന്ദിയോടെ നമുക്ക് ഓർക്കാം. പുനരൈക്യപ്രസ്ഥാനത്തിന്റെ ശതാബ്ദിയിലേക്ക് പ്രവേശിക്കുവാൻ പോകുന്ന സഭയെ, പരിശുദ്ധാത്മാവ് വീണ്ടും നിരന്തരം ശക്തിപ്പെടുത്തട്ടെ എന്ന് പ്രാർത്ഥിക്കാം. പുത്തൻ ഉണർവ്വോടെ, പരിശുദ്ധാത്മ അഭിഷേകത്തോടെ പ്രവർത്തിക്കുന്ന സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങൾ സഭയെ കൂടുതൽ ശക്തിപ്പെടുത്തട്ടെ. ജാതിമതഭേദമെന്യേ അനേകർക്ക് നന്മ ചെയ്യുവാനും, ദൈവത്തിങ്കലേക്ക് അവരെ കൂടുതൽ അടുപ്പിക്കുവാനും ആരാധനാജീവിതത്തിലൂടെയും, പ്രേഷിതപ്രവർത്തനങ്ങളിലൂടെയും,കാരുണ്യപ്രവർത്തനങ്ങളിലൂടെയും, വിദ്യാഭ്യാസ-ആതുര-സാമൂഹ്യക്ഷേമ മേഖലകളിലെ ശുശ്രൂഷകളിലൂടെയും ക്രിസ്തുവിന്റെ സ്നേഹവും കരുതലും പ്രകടമാക്കുവാൻ ഇടയാകുന്നതിന് വീണ്ടും നമ്മെ സമർപ്പിക്കാം. ദൈവവിശ്വാസം, ജീവിക്കുവാനും സാക്ഷ്യപ്പെടുത്തുവാനുമുള്ളതാണെന്നും, വിശ്വാസിയായിരിക്കുക യെന്നാൽ ദൈവേഷ്ടത്തിന് പൂർണമായി സമർപ്പിക്കുക എന്നതാണെന്നും സ്വജീവിതത്തിലൂടെ കാണിച്ചുതന്ന മാർ ഈവാനിയോസ് പിതാവിന്റെ മധ്യസ്ഥം ഈ അവസരത്തിൽ നമുക്ക് യാചിക്കാം. വന്ദ്യ പിതാവിന്റെ ആത്മീയദർശനത്തെ അടിസ്ഥാനമാക്കിയുള്ള പ്രവർത്തനമാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയുടെയും അനുഗ്രഹങ്ങളുടെയും അടിസ്ഥാനം. വരുംകാലങ്ങളിലും, സഭയ്ക്ക് കൂടുതൽ വളരുവാനും അനേകർക്ക് നന്മ ചെയ്യുവാനും ഇടയാകുന്നതിന് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മധ്യസ്ഥം നമുക്ക് തുണയാകട്ടെ. 92 വർഷങ്ങൾ വെറുതെ എണ്ണിത്തീർത്ത വർഷങ്ങളല്ല - അത് അനുഗ്രഹത്തിന്റെ 92 വർഷങ്ങളാണ്, ദൈവപരിപാലനയുടെ 92 വർഷങ്ങളാണ്, അത്ഭുതങ്ങളുടെ 92 വർഷങ്ങളാണ് - "നന്ദി ചൊല്ലി തീർക്കുവാനീ ജീവിതം പോരാ" എന്നതാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ ഓരോ വിശ്വാസിയുടെയും വികാരം.



# 1930 ൽ നടന്ന പുനരൈക്യ സംഭവത്തിന്റെ അനന്യതയും അതുല്യതയും



റവ. ഫാ. വർഗീസ് വള്ളിക്കാട്ട്

1653 മുതൽ കേരള സഭാ ചരിത്രത്തിൽ നടന്ന പുനരൈക്യ സംഭവങ്ങളുടെ പശ്ചാത്തലത്തിൽ, 1930 സെപ്റ്റംബർ 20നു നടന്ന മാർ ഈവാനിയോസ് തിരുമേനിയുടെയും ഒപ്പമുണ്ടായിരുന്നവരുടെയും പുനരൈക്യത്തിന്റെ അനന്യതയും അതുല്യതയും അതിന്റെ ഫലങ്ങളുമെന്ത് എന്നു പരിശോധിക്കുന്നത് തികച്ചും യുക്തമാണല്ലോ. കൂനൻ കുരിശുസത്യം നടന്ന നാൾമുതൽതന്നെ കത്തോലിക്കാ സഭാകൂട്ടായ്മയിലേക്കു മടങ്ങിവന്നവർ നിരവധിയാണ്. ഒന്നാം മാർത്തോമ്മായുടെ കാലംമുതൽതന്നെ അതിനായുള്ള ഔദ്യോഗിക ശ്രമങ്ങളും നടന്നിരുന്നു. ഇതിനായി ത്യാഗംസഹിച്ചവരും ജീവൻ ഹോമിച്ചവരുമുണ്ട്. 1930 ൽ നടന്ന പുനരൈക്യം അതിന്റെ തുടർച്ചയും എന്നാൽ പലതുകൊണ്ടും അതുല്യവുമാണ്. ഈ രണ്ടുകാര്യങ്ങളെയും ശരിയായ രീതിയിൽ മനസ്സിലാക്കുമ്പോഴാണ് ദൈവദാസൻ മാർ ഈവാനിയോസിലൂടെ പരിശുദ്ധാത്മാവു നിർവഹിച്ച അനന്യസാധാരണമായ ദൈവഹിതത്തിന്റെ മഹത്വം വെളിപ്പെടുന്നത്.

**ചരിത്ര പശ്ചാത്തലം**

മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരയിലെ പ്രാദേശിക സഭാസമൂഹം സാംസ്കാരിക സമന്വയത്തിലും ആഗോള സഭയുമായുള്ള കൂട്ടായ്മയിലും ക്രൈസ്തവ ജീവിതം നയിച്ചുവന്നു. 1498 ൽ വാസ്കോ ഡ ഗാമയുടെ ആഗമനത്തെത്തുടർന്നു മലങ്കരയിലേക്കുവന്ന പോർച്ചുഗീസ് മിഷനറിമാരുമായി മലങ്കരയിലെ സഭാസമൂഹം ഒന്നര നൂറ്റാണ്ടിലേറെ പൊരുത്തപ്പെട്ടും പോരടിച്ചും ജീവിച്ചു. 1599ൽ ഉദയംപേരൂർ സുന്നഹദോസിൽ നടന്ന ഏകീകരണ





**The Re-union of the parents of Mar Ivanios. The son who implores the blessings of his beloved parents.**

ശ്രമങ്ങളെത്തുടർന്ന്, 1653 ൽ കൂനൻകുരിശുസത്യത്തിലൂടെ സഭയിലെ ഭിന്നത മറനീക്കിപ്പുറത്തുവന്നു. പോർച്ചുഗീസ് മിഷനറിമാരായ ഈശോസഭാവൈദികരുമായുണ്ടായ ഭിന്നത മലങ്കരയിൽ അന്നുണ്ടായിരുന്ന 184 ഇടവകകളിൽ 114 നെയും ബാധിച്ചു. സഭയിൽ ഇതു വലിയ പതിസന്ധിക്കും പിളർപ്പിനും കാരണമായി. സഭയിലുണ്ടായ ഈ പ്രതിസന്ധി പരിഹരിക്കുന്നതിനായി റോമാ മാർപ്പാപ്പയുടെ നേതൃത്വത്തിൽ കർമ്മലീത്ത വൈദികരിലൂടെ നടത്തിയ ഐക്യ ശ്രമങ്ങളിൽ 12 വർഷത്തിനുള്ളിൽ 114 ൽ 84 ഇടവകകളും മാതൃസഭയിലേക്കു മടങ്ങിയെത്തി. തുടർന്നും സഭയിൽ പുനരൈക്യ ശ്രമങ്ങളുംപുനരൈക്യങ്ങളുമുണ്ടായി. വ്യക്തികളായും കുടുംബങ്ങളായും ഇടവകകളായും മാതൃസഭയിലേക്കുള്ള മടക്കയാത്ര തുടർന്നുകൊണ്ടിരുന്നെങ്കിലും, അനിവാര്യമായും ഇരു സമൂഹങ്ങളുടെയും സഭാജീവിതം കൂടുതൽ സങ്കീർണ്ണമായിക്കൊണ്ടിരുന്നു.

1665 ൽ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ എന്നൊരു മെത്രാനെ അന്ത്യോക്യയിലെ സിറിയൻ ഓർത്തഡോക്സ് പാത്രിയർകീസ് മലങ്കരയിലേക്ക് അയക്കുകയും, ഭിന്നിച്ചു നിന്ന മാർത്തോമ്മാ ഒന്നാമനും കൂട്ടരും അദ്ദേഹത്തെ സ്വാഗതം ചെയ്യുകയും ചെയ്തു. അങ്ങിനെ, മലങ്കരയിൽ, മാർത്തോമ്മാ ക്രിസ്ത്യാനികളിലെ വിഘടിത വിഭാഗം, അന്ത്യോക്യയിലെ യാക്കോബായ പാത്രിയർക്കീസിനു കീഴിൽ അന്ത്യോക്യൻ ആരാധനാക്രമവും കാനോനകളും സ്വീകരിച്ചു പുതിയ ഒരു സഭാത്മക സംവിധാനമായി 'പുത്തൻകൂറ്റുകാർ' എന്ന പേരിൽ അറിയപ്പെട്ടുതുടങ്ങി. അന്ത്യോഖ്യ പാത്രിയർക്കീസിന്റെ ആത്മീയ അധികാരത്തിന് വിധേയമായി മലങ്കര മെത്രാപ്പോലീത്താ എന്ന പ്രാദേശിക മെത്രാൻ അവരുടെമേൽ ഭരണം നടത്തിവന്നു. മാർത്തോമ്മാ ക്രിസ്ത്യാനികളിൽ കൂനൻകുരിശു സത്യത്തിൽ പങ്കെടുക്കാതിരുന്നവരും പിളർപ്പിനുശേഷം മാതൃസഭയിലേക്കു മടങ്ങിവന്നവരും (ഇന്നത്തെ സീറോ മലബാർ സഭ) 'പഴയകൂറ്റുകാർ' എന്ന പേരിലും അറിയപ്പെട്ടു. പോർച്ചുഗീസ് മിഷനറിമാരുടെ പ്രവർത്തനഫലമായി ക്രൈസ്തവ വിശ്വാസം സ്വീകരിച്ചവർ ഒരു പുതിയ സഭാ സമൂഹമായി രൂപപ്പെട്ടുകൊണ്ടുമിരുന്നു. ഇക്കാലത്തും പുനരൈക്യ ശ്രമങ്ങൾ പലതും സഭയിൽ നടന്നുകൊണ്ടിരുന്നു.

**ആധുനിക ചരിത്രം:**

**കാതോലിക്കേറ്റ് സ്ഥാപനവും മുടക്കും**

1910 ൽ മലങ്കരയിൽ എത്തിയ അന്ത്യോഖ്യൻ യാക്കോബായ പാത്രിയർകീസ് അബ്ദുള്ള സട്ടാഫ് ബാവയും മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസിയോസും തമ്മിലുണ്ടായ അധികാര തർക്കത്തെത്തുടർന്നു രൂപപ്പെട്ട പ്രതിസന്ധി, ആധുനിക മലങ്കര സഭാ ചരിത്രത്തിലെ സുപ്രധാന സംഭവ പാരമ്പരകൾക്കു തുടക്കം കുറിച്ചു. മലങ്കര മെത്രാപ്പോലീത്തയുടെ മുടക്കിൽ കലാശിച്ച പ്രസ്തുത പ്രതിസന്ധി, മറ്റൊരു സുപ്രധാന സംഭവത്തിന് വഴിയൊരുക്കുകയുംചെയ്തു.

മലങ്കര മെത്രാപ്പോലീത്തയോടൊപ്പമുണ്ടായിരുന്നവർ, തുർക്കി സുൽത്താൻ അധികാര പത്രം പിൻവലിക്കുകയാൽ അധികാരം നഷ്ടമായ ഇഗ്നേഷ്യസ് അബ്ദെദ് മ്ശിഹാ

പാത്രിയാർക്കീസിനെ മലങ്കരയിലേക്ക് ക്ഷണിച്ചു വരുത്തുകയും, എ.ഡി. 231 ൽ സെലൂക്യയിൽ സ്ഥാപിതമായതും പിന്നീട് തിഗ്രീസിലേക്കു മാറ്റി സ്ഥാപിക്കപ്പെട്ടതും ഇടക്കാലം കൊണ്ടു നിന്നുപോയിരുന്നതുമായ 'മഫ്രിയാന' സിംഹാസനം (കാതോലിക്കേറ്റ്) മലങ്കരയിലേക്ക് മാറ്റി സ്ഥാപിക്കുന്നതിന് അദ്ദേഹത്തോട് അഭ്യർത്ഥിക്കുകയും ചെയ്തു.

1912 ൽ നടന്ന കാതോലിക്കേറ്റിന്റെ സ്ഥാപനം, ബാവ കക്ഷിയെന്നും മെത്രാൻ കക്ഷിയെന്നും വിളിക്കപ്പെടുന്ന യാക്കോബായ ഓർത്തഡോക്സ് വിഭാഗങ്ങളായി മലങ്കര സഭയിലെ അന്ത്യോക്യൻ സുറിയാനിക്കാരെ വിഭജിക്കുന്നതിനു കാരണമായി. ഓർത്തോഡോക്സ് വിഭാഗം മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസിനെ ഒന്നാം കത്തോലിക്കയായി അഭിഷേകം ചെയ്തു. എന്നാൽ, അബ്ദേദ്മശിഹാ പാത്രിയർക്കീസിന് യാക്കോബായ സഭയിലോ മലങ്കരയിലോ അധികാരമില്ലെന്നും അതിനാൽ കാതോലിക്കോസിന്റെ പട്ടം അസാധുവാണെന്നും പ്രഖ്യാപിച്ചുകൊണ്ടാണ് അബ്ദുള്ള പാത്രിയർക്കീസ് ഇതിനോട് പ്രതികരിച്ചത്. ഇത് പുതിയ പ്രതിസന്ധികൾക്കും കേസുകൾക്കും വഴിവച്ചു. 1923 മാർച്ച് 24 നു മുടക്കു സാധുവെന്ന് കോടതി വിധിവന്നു. അങ്ങനെ, ഓർത്തഡോക്സ് വിഭാഗത്തിന്റെ നിലനിൽപ്പുതന്നെ പരുങ്ങലിലായി.

സഭയായിരിക്കുക എന്നാൽ കൂട്ടായ്മയിലായിരിക്കുക എന്നാണർത്ഥം. യേശുക്രിസ്തുവിലൂടെ പരിശുദ്ധ ത്രിത്വത്തിന്റെ കൂട്ടായ്മയിലേക്ക് വിളിച്ചു ചേർക്കപ്പെട്ടവരാണ് സഭാമക്കൾ. സഭയുടെ പൂർണ്ണത അതിന്റെ സാർവത്രിക സഭാ കൂട്ടായ്മയിലും ദൈവിക ഐക്യത്തിലും പരസ്പര സഹോദര്യത്തിലുമാണ് കുടികൊള്ളുന്നത്. വിഭാഗീയത ദൈവത്തിൽനിന്നുള്ളതോ ദൈവീകമോ അല്ല. അത് മനുഷ്യന്റെ സ്വാർത്ഥതയിൽനിന്നും പിശാചിൽനിന്നും വരുന്നതാണ്. നിയമത്തിന്റെ നീതികൊണ്ടു അതിനെ മറികടക്കാനാവില്ല. സ്നേഹത്തിന്റെയും ക്ഷമയുടെയും അരൂപിയിൽ ദൈവികമായ വീണ്ടെടുപ്പിലൂടെ മാത്രമേ അനുരഞ്ജനം സാധ്യമാകുകയുള്ളൂ. ആത്മീയമായ ഉണർവുള്ള വ്യക്തികൾ സഭയിൽ അത്തരത്തിലുള്ള ശ്രമങ്ങൾ ആരംഭിച്ചു.

**പുനരൈക്യ ചിന്തയുടെ വളർച്ചയും നൂതനത്വവും**

ഇപ്രകാരം ഒരു ചരിത്ര സന്ധിയിലാണ്, മലങ്കര ഓർത്തഡോക്സ് വിഭാഗം കത്തോലിക്കാ സഭയുമായും അതുവഴി സാർവത്രിക സഭാ കൂട്ടായ്മയുമായുള്ള പുനരൈക്യ സാധ്യതയെപ്പറ്റിയുള്ള ഗൗരവമായ ആലോചനകളിലേക്കു കടന്നത്. അബ്ദുള്ള പാത്രിയർക്കീസ് മലങ്കരയിലെ സഭയിൽ ആത്മീയ അധികാരത്തോടൊപ്പം ലൗകീക അധികാരവും അവകാശപ്പെടുകയും അതുവഴി സഭയുടെ സകല സ്വത്തുവകകളുടെമേലും അധികാരാവകാശങ്ങൾ സ്ഥാപിച്ചെടുക്കുന്നതിനായുള്ള നീക്കങ്ങൾ ഊർജിതമാക്കുകയും ചെയ്തപ്പോൾ, മറ്റു മെത്രാന്മാരെപ്പോലെ അതിനു സമ്മതപത്രം ഒപ്പിട്ടു നല്കുന്നതിൽനിന്നും മലങ്കര മെത്രാപ്പോലിത്തയെ പിന്തിരിപ്പിക്കുന്നതിലും, അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിനെ മലങ്കരയിലേക്ക് ക്ഷണിച്ചു വരുത്തുന്നതിലും, മലങ്കരയിലേക്കുമാറ്റി കാതോലിക്കേറ്റ് പുനഃസ്ഥാപിക്കുന്നതിലുമെല്ലാം മുന്നിട്ടു നിന്നവരിൽ പ്രധാനിയായിരുന്നു, പിന്നീട്, മാർ ഇവാനിയോസ് എന്ന പേരിൽ പ്രസിദ്ധനായ ഫാ. പി. റ്റി. ഗീവർഗീസ് എം. എ എന്ന 'എം.എ അച്ചൻ.'

കത്തോലിക്കാ സഭയുമായുള്ള പുനരൈക്യ കൂടിയാലോചനകളിൽ, അന്ത്യോക്യയിലെ സുറിയാനിക്കത്തോലിക്കരുടെ തലവനായ റഹ്മാനി പാത്രിയർക്കീസുമായും തുടർന്ന് റോമുമായി നേരിട്ടും നടന്ന എഴുത്തുകുത്തുകൾ നടത്തുന്നതിന് മെത്രാൻ കക്ഷിയിലെ പിതാക്കന്മാരുടെ പരുമലയിൽ ചേർന്ന സിനഡ് മാർ ഇവാനിയോസിനെയാണ് ചുമതലപ്പെടുത്തിയിരുന്നത് എന്നതും പ്രത്യേകം പ്രസ്താവ്യമാണ്.

1928 ജൂലൈ 4 നു മാർ ദീവന്യാസിയോസിന്റെ മുടക്ക് അസാധുവാക്കിക്കൊണ്ടും വട്ടിപ്പണക്കേസ് അനുകൂലമായി വിധിച്ചുകൊണ്ടും ചീഫ് ജസ്റ്റീസ് ചാറ്റ്ഫീൽഡിന്റെ വിധിയുണ്ടായത് മലങ്കര മെത്രാപ്പോലീത്തായ്ക്കും ഓർത്തഡോക്സ് വിഭാഗത്തിനും താൽക്കാലിക നേട്ടവും ആശ്വാസവും ഉണ്ടാക്കിയെങ്കിലും, മലങ്കരയിലെ ഭിന്നതകളും തൽഫലമായുള്ള ആത്മീയ മന്ദതയും കോടതി വ്യവഹാരങ്ങളും തുടർന്നുകൊണ്ടേയിരുന്നു. 1925 മുതൽ നടന്നുവന്ന സജീവ പുനരൈക്യ പരിശ്രമങ്ങളിലുള്ള താല്പര്യം കുറയുന്നതിന് 1928 ലെ താൽക്കാലിക വിജയം കാരണമായി എന്നതും വസ്തുതയാണ്.

റഹ്മാനി പാത്രിയർക്കീസുമായി നടന്ന ഐക്യ ചർച്ചകൾക്കുശേഷം, റോമുമായി നേരിട്ട് നടന്ന ആലോചനയുടെ ഭാഗമായി റോമിലേക്കയച്ച രണ്ടു കത്തുകൾക്കു 1930 ഓഗസ്റ്റ് 30 നു പതിനൊന്നാം പീയൂസ് പാപ്പയിൽനിന്നു ലഭിച്ച മറുപടിക്കത്തു നിർണായകമായിരുന്നു. ഓർത്തഡോക്സ് കാതോലിക്കയുടേയും മെത്രാന്മാരുടെയും പട്ടവും കൂദാശകളും അംഗീകരിച്ചുകൊണ്ടും, മലങ്കരയിലെ സഭയുടെ തനിമയും വ്യക്തിത്വവും സംരക്ഷിച്ചുകൊണ്ടും കത്തോലിക്കാ സഭയിലേക്കും സാർവത്രിക സഭാകൂട്ടായ്മയിലേക്കും പ്രവേശിക്കുന്നതിനുള്ള അനുവാദവും ക്ഷണവും ആ കത്തിൽ വ്യക്തമാക്കിയിരുന്നു. സഭാത്മക പൂർണതയിലേക്ക് പ്രവേശിക്കുന്നതിനുള്ള പതിനൊന്നാം പീയൂസ് പാപ്പയുടെ ആഹ്വാനം, നാളതുവരെ നടന്നുവന്ന പുനരൈക്യങ്ങളിൽനിന്നും തുലോം വിഭിന്നമായിരുന്നു. മലങ്കര സഭയെ അതിന്റെ തനിമയിൽ സംരക്ഷിച്ചുകൊണ്ടും ആഗോളസഭയുടെ കൂട്ടായ്മയിലേക്ക് കടന്നുവന്നുകൊണ്ടും, സുവിശേഷ പ്രഘോഷണ ദൗത്യത്തിൽ ഒരു പുതുയുഗത്തിലേക്കു പ്രവേശിക്കുവാനുള്ള ആഹ്വാനമാണ് മലങ്കര സഭയ്ക്ക് നൽകപ്പെട്ടത്. എന്നാൽ, അപ്പോഴത്തെ കോടതിവിധി നൽകിയ ആശ്വാസത്തിന്റെയും ആഹ്ലാദത്തിന്റെയും വെളിച്ചത്തിൽ, മാർ ഈവാനിയോസും മാർ തെയോഫിലോസും ഒഴികെയുള്ള മെത്രാന്മാർ പുനരൈക്യ സന്നദ്ധതയിൽനിന്നും ക്രമേണ, പിന്മാറുകയാണ് ഉണ്ടായത്.

ഇതിനുള്ള പ്രധാന കാരണം അവർക്കു പുനരൈക്യത്തെ സംബന്ധിച്ച് മാർ ഈവാനിയോസ് റോമുമായി ഉണ്ടാക്കിയ ധാരണകളിൽ വേണ്ടത്ര വ്യക്തതയോ വിശ്വാസമോ ഉണ്ടാകാതിരുന്നതാണ് എന്ന് ചരിത്രം പരിശോധിക്കുമ്പോൾ വ്യക്തമാകുന്നതാണ്.

**1930 ലെ പുനരൈക്യത്തിന്റെ അനന്യത**

പുനരൈക്യമെന്നാൽ, കത്തോലിക്കാ സഭയിൽനിന്നും

ഭിന്നിച്ചുപോയവർ തിരികെ 'റോമാ സഭ'യിൽ ചേരുകയാണ് എന്ന സാമാന്യമായ കാഴ്ചപ്പാടാണ് മലങ്കര മെത്രാപ്പോലീത്തയ്ക്കും മലങ്കരയിലെ മറ്റു മെത്രാന്മാർക്കും ഉണ്ടായിരുന്നത്. അതിനാൽ, റോമാ സിംഹാസനവുമായി പുനരൈക്യപ്പെടുക എന്നാൽ, മലങ്കര സഭ റോമാ സഭയിൽ ലയിച്ച് ഇല്ലാതെയാവുക എന്നാണ് അവർ മനസ്സിലാക്കിയിരുന്നതെന്ന് അവരുടെ അക്കാലത്തെ എഴുത്തുകുത്തുകൾ വ്യക്തമാക്കുന്നു. എന്നാൽ, ഈ ഭയത്തിനു യഥാർത്ഥത്തിൽ തെല്ലും അടിസ്ഥാനമില്ലായിരുന്നു. സഭയുടെ തനിമയും വ്യക്തിത്വവും നിലനിർത്തിക്കൊണ്ടും, സഭയിലെ പിതാക്കന്മാരുടെ അധികാര അവകാശങ്ങളും സഭയുടെ ആരാധനാ പാരമ്പര്യങ്ങളും നിലനിർത്തിക്കൊണ്ടും, കത്തോലിക്കാ സഭയുടെ സാർവത്രിക കൂട്ടായ്മയിലേക്ക് ഒരു വ്യക്തിസഭ എന്ന നിലയിൽ കടന്നുവരുന്നതിനുള്ള സാഹചര്യമാണ് മാർ ഈവാനിയോസ് റോമുമായുള്ള തന്റെ കാത്തിടപാടുകളിലൂടെ നേടിയെടുത്തത്. ഇത് 1925, 26 വർഷങ്ങളിൽ റഫാനി പാത്രിയർക്കീസിന് കീഴിൽ ഒരു പ്രാദേശിക സഭയായി തുടരുന്നതിനുവേണ്ടി നടത്തിയ ആലോചനകളെക്കാൾ ബഹുദൂരം മുന്നിലായിരുന്നു. എന്നാൽ ഇക്കാര്യം വേണ്ടത്ര മനസ്സിലാക്കപ്പെട്ടില്ല. മാർപ്പാപ്പയുടെ നേരിട്ടുള്ള അധികാരത്തിന് കീഴിൽ സ്വയം നിർണ്ണയാവകാശമുള്ള ഒരു വ്യക്തിസഭ എന്ന നിലയിലാണ് മലങ്കര സഭയുടെ പുനരൈക്യത്തെ റോം അംഗീകരിച്ചത്. കത്തോലിക്കാ സഭാ കൂട്ടായ്മയിൽ മലങ്കരയിൽ ഒരു പുതിയ റീത്ത് സ്ഥാപിച്ചു നൽകുക എന്നതായിരുന്നു അതിനുള്ള മാർഗം. അതാണ് യഥാർത്ഥത്തിൽ സംഭവിച്ചതും. നാളതുവരെ നടന്ന എല്ലാ പുനരൈക്യ സംഭവങ്ങളിൽനിന്നും 1930 ലെ പുനരൈക്യ സംഭവത്തെ വ്യതിരിക്തവും, അതുല്യവുമാക്കുന്നത്, '1930 സെപ്തംബർ 20 നു നടന്ന പുനരൈക്യ സംഭവ'ത്തിലൂടെ, മലങ്കര സഭയെ അതിന്റെ തനിമയിൽ, ഒരു വ്യക്തിസഭയായി സാർവത്രിക സഭ അംഗീകരിച്ചു എന്നതിലാണ്.

**1930 ലെ പുനരൈക്യ സംഭവം**

1930 സെപ്തംബർ 20 നു കൊല്ലം അരമനയിൽ വച്ച് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയും മറ്റു പ്രതിനിധികളും, മാർപ്പാപ്പയുടെ പ്രതിനിധിയെന്ന നിലയിൽ ബിഷപ്പ് മരിയ ബെൻസിഗർ തിരുമേനിക്കുമുൻപിൽ സത്യപ്രതിജ്ഞ ചെയ്തു സാർവത്രിക സഭാ കൂട്ടായ്മയിലേക്ക് പ്രവേശിച്ചു. ഏറ്റവും ലളിതമായും ആത്മീയമായും നടന്ന ഈ 'മഹാസംഭവം' 'മലങ്കര കത്തോലിക്കാ സഭ' എന്ന വ്യക്തി സഭക്ക് തുടക്കം കുറിച്ചു. മലങ്കര സഭയുടെ ആരാധനാക്രമവും, ആ ആരാധന ക്രമം പരിപോഷിപ്പിക്കുന്ന ആധ്യാത്മീകതയും, അതിന്റെ അന്തർധാരയായി വർത്തിക്കുന്ന ദൈവശാസ്ത്രവും, ഓറിയന്റൽ സഭകൾ പിന്തുടരുന്ന കാനോനിക അച്ചടക്കവും സംരക്ഷിച്ചുകൊണ്ട് കത്തോലിക്കാ കൂട്ടായ്മയിൽ ഒരു പുതിയ 'റീത്തായി' മലങ്കര കത്തോലിക്കാ സഭയെന്ന ഒരു പുതു സ്വത്വം മലങ്കര സഭയ്ക്ക് സംലഭ്യമായി എന്നാണതിനർത്ഥം.

അതായതു, മാർ ഈവാനിയോസും അനുയായികളും 'റോമാ സഭ'യെന്ന ലത്തീൻ റീത്തിലേക്കോ, 'പഴയകൂറ്റുകാർ' എന്നു ചരിത്രത്തിൽ അറിയപ്പെട്ട കൽദായ സുറിയാനി റീത്തു



പിന്തെല്ലുന്ന മലബാർ സഭയിലേക്കോ ചേരുകയോ, ലയിച്ച് ഇല്ലാതാവുകയോ അല്ല ഉണ്ടായത്. അന്ത്യോക്യൻ ആരാധനക്രമം അനുഷ്ഠിക്കുന്ന ക്നാനായ യാക്കോബായ വിഭാഗങ്ങളിൽനിന്നു മലബാർ സഭയിലെ കോട്ടയം ക്നാനായ രൂപതയിൽ ചേർന്ന വൈദികർക്കും വിശ്വാസികൾക്കും അതേ ആരാധനക്രമം തുടർന്നും പിൻപറ്റുന്നതിനു 1921 ൽ റോം നല്കിയതുപോലുള്ള അനുമതിയുമായിരുന്നില്ല മലങ്കര കത്തോലിക്കാ സഭയ്ക്ക് നൽകപ്പെട്ടത്. ഇവിടെയാണ് 1930 ലെ പുനരൈക്യ സംഭവത്തിന്റെ തനിമയും അതുല്യതയും വ്യക്തമാകുന്നത്.

**പുനരൈക്യ സംഭവത്തിന്റെ പ്രസക്തി**

'മലങ്കര കത്തോലിക്കാ സഭ' അഥവാ 'മലങ്കര സുറിയാനി റീത്തു' നിലവിൽ വന്നതുവഴി, മലങ്കരയിലെ അന്ത്യോക്യൻ പാരമ്പര്യമുള്ള ഒരു വ്യക്തി സഭ കത്തോലിക്കാ സഭകളുടെ സാർവത്രിക കൂട്ടായ്മയിലേക്ക് പ്രവേശിക്കുകയായിരുന്നു. സ്വയം നിർണ്ണയാവകാശമുള്ള ഒരു സ്വതന്ത്ര വ്യക്തിസഭയായി വളരുന്നതിനുള്ള അനുമതി ലഭിച്ചതോടെ, മലങ്കര കത്തോലിക്കാ സഭ, മലങ്കര സഭാസമൂഹങ്ങളുടെ സാർവത്രിക സഭാ കൂട്ടായ്മക്കും ലോകത്തിന്റെ സുവിശേഷവൽക്കരണതിനുമായി സ്വയം പ്രതിഷ്ഠിക്കുകയായിരുന്നു. സമാധാനപൂർണമായ സഭാജീവിതത്തിലൂടെ, സഭയുടെ ആധ്യാത്മീക ഉണർവിനും വളർച്ചക്കും സാക്ഷ്യ ജീവിതത്തിനും, സാമൂഹ്യ രംഗത്തെ വിവിധ ശുശ്രൂഷകളിലൂടെയുള്ള സുവിശേഷ പ്രഘോഷണത്തിനുമായി, ഈ ചെറു സഭാ സമൂഹത്തെ ദൈവാത്മാവു നയിക്കുന്നു എന്നതിന് ദൈവ കൃപയാൽ, നാളിതുവരെയുള്ള സഭയുടെ ചരിത്രം സാക്ഷ്യം നൽകുന്നുണ്ട്. സർവോപരി, ദൈവജനത്തിനു വിശുദ്ധിയിൽ വളരുന്നതിനുള്ള ഒരു സാഹചര്യം മലങ്കര സഭയിൽ സംജാതമായി. മലങ്കരയിലെ ഒരു ചെറു വിഭാഗം മാത്രം പുനരൈക്യപ്പെട്ടു രൂപീകൃതമായ മലങ്കര കത്തോലിക്കാ സഭ, സാർവത്രിക സഭാ കൂട്ടായ്മയിലൂടെ എന്ത് നേടി എന്നു ചോദിക്കുന്നവരോട്, ഇന്നോളം അനുഭവിച്ച ദൈവ കൃപ എന്നു മാത്രമേ പറയാനുള്ളു.



# അവർ എല്ലാവരും ഒന്നാകുവാൻ



റവ. ഡോ. ഫിലിപ്പ് ചെമ്പകശ്ശേരി

'അവർ എല്ലാവരും ഒന്നാകുകയെന്നത്' (യോഹ 17:21) യേശുവിന്റെ മഹാപുരോഹിത പ്രാർത്ഥനയുടെ ഭാഗമാണ്. ആരാണ് "അവർ"? എന്താണ് ഈ "ഒന്നാകുകയെന്നാൽ" അർത്ഥം? ഈ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ ശ്രമിക്കുകയാണ് ഈ ലേഖനത്തിൽ.

ജീവിതം അതിന്റെ അന്ത്യനിമിഷങ്ങളിലേക്ക് പ്രവേശിച്ച വേളയിൽ ആ ജീവിതത്തിന്റെ നേട്ടങ്ങൾ ഓർമ്മിച്ചും അതിന്റെ ലക്ഷ്യങ്ങൾ എങ്ങനെ നിറവേറ്റി, ഇനി എങ്ങനെ നിറവേറ്റണം എന്നൊക്കെ ചിന്തിച്ചും ആകുലതയോടും കുറേ ഏറെ ആകാംക്ഷയോടും യേശു നടത്തിയ പ്രാർത്ഥനയാണ് ഈ മഹാപുരോഹിത പ്രാർത്ഥന. അറസ്റ്റ് ചെയ്യപ്പെടുന്നതിന് തൊട്ടുമുൻപാണ് യേശു ഈ വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് പ്രാർത്ഥിച്ചത്. ഇതിനുശേഷം യേശു അധികമൊന്നും സംസാരിക്കുന്നതേയില്ല. പ്രസംഗമോ, ഉപദേശമോ പ്രാർത്ഥനയോ ഇതിനുശേഷം നടക്കുന്നില്ല. ഈ പ്രാർത്ഥന ചൊല്ലിയശേഷം കെദ്രോൺ അരുവിയുടെ അക്കരെയെത്തി ഒരു തോട്ടത്തിൽ പ്രവേശിക്കുകയും അവിടെ യൂദാസ് ഒരു സംഘം ആളുകളോടൊപ്പം വന്ന് യേശുവിനെ ചുംബിച്ച് ഒറ്റിക്കൊടുക്കുകയും പടയാളികൾ യേശുവിനെ പിടിക്കുകയും ചെയ്തു. നടന്നതെല്ലാം യേശു നേരത്തെ അറിഞ്ഞിരുന്നുവെന്ന് യോഹന്നാൻ എടുത്തു പറയുന്നുണ്ട് (18:4). മാത്രമല്ല പെസഹാ ആചരണം തന്റെ പിതാവിന്റെ അടുക്കലേയ്ക്കുള്ള മടക്കയാത്രയായി യേശു മനസ്സിലാക്കിയിരുന്നുവെന്ന് സുവിശേഷകൻ രേഖപ്പെടുത്തിയിട്ടുമുണ്ട്. "ഈ ലോകം വിട്ടു പിതാവിന്റെ സന്നിധിയിലേക്കു പോകാനുള്ള സമയമായി എന്ന് പെസഹാ തിരുന്നാളിനു മുമ്പ് യേശു അറിഞ്ഞു"(യോഹ 13:1). അതിൽ നിന്നെല്ലാം ഒന്നു മനസ്സിലാക്കാം, യേശുവിന്റെ അന്ത്യാഭിലാഷമാണ് ഈ മഹാപുരോഹിത പ്രാർത്ഥനയിൽ നിഴലിക്കുന്നത്. എന്തായിരുന്നു ആ അന്ത്യാഭിലാഷം? ഈ പ്രാർത്ഥനയുടെ ഘടന പരിശോധിക്കുമ്പോൾ അത് വ്യക്തമാകും.

യോഹന്നാൻ 17:1-5 ൽ യേശു പിതാവിനോടു പ്രാർത്ഥിക്കുന്നത് തന്നെ മഹത്വപ്പെടുത്തണമേ എന്നാണ്. യേശു പറയുന്നു:"അവിടുന്നു എന്നെ ഏൽപിച്ച ജോലി പൂർത്തിയാക്കിക്കൊണ്ട് ഭൂമിയിൽ അവിടുത്തെ ഞാൻ മഹത്വപ്പെടുത്തി. ആകയാൽ പിതാവേ, ഇപ്പോൾ അവിടുത്തെ സന്നിധിയിൽ എന്നെ മഹത്വപ്പെടുത്തണമേ" (17:4,5).



17:6-19 ൽ ശിഷ്യന്മാർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. അവർക്കുവേണ്ടി യേശു ആവശ്യപ്പെടുന്നത് അവരെ കാത്തുകൊള്ളണമെന്നും (17:11) വിശുദ്ധീകരിക്കണമെന്നുമാണ് (17:17).

17:20-26 ൽ ശിഷ്യന്മാർക്കും അവരുടെ വചനം കേട്ടു വിശ്വസിക്കുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുന്നു.

17:26 ൽ ഇനിയും ദൈവത്തിന്റെ വചനം ശിഷ്യന്മാരെ അറിയിക്കുമെന്നു വാഗ്ദാനം ചെയ്യുന്നു.

ഈ ഘടനയിൽ ആകെ 4 ഭാഗങ്ങളാണുള്ളത്. 1) യേശുവിനെ മഹത്വപ്പെടുത്താനുള്ള പ്രാർത്ഥന; 2) ശിഷ്യന്മാരെ കാത്തുകൊള്ളാനുള്ള പ്രാർത്ഥന; 3) ഭാവിയിൽ വിശ്വസിക്കാൻ സാധ്യതയുള്ളവരെ ഉൾപ്പെടുത്തി എല്ലാ ശിഷ്യന്മാർക്കും വേണ്ടിയുള്ള പ്രാർത്ഥന; 4) ഭാവിയിലും ദൈവത്തിന്റെ വചനം അവരെ അറിയിക്കുമെന്നുള്ള വാഗ്ദാനം.

ഈ നാലുഘടകങ്ങളും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ശിഷ്യന്മാരെയും ഭാവിശിഷ്യന്മാരെയും കാത്തുകൊള്ളുന്നതു വഴിയാണ് പിതാവ് യേശുവിനെ മഹത്വപ്പെടുത്തേണ്ടത്. അതായത് ശിഷ്യന്മാർ കാത്തുകൊള്ളപ്പെടുമ്പോഴാണ് യേശു മഹത്വപ്പെടുന്നത്. എങ്ങനെയാണ് ശിഷ്യന്മാർ കാത്തുകൊള്ളപ്പെടുന്നതെന്നും യേശു വ്യക്തമാക്കുന്നു. അവരെ ശത്രുത നിറഞ്ഞ ഈ ലോകത്തിൽ നിന്ന് അകറ്റിക്കൊണ്ടല്ല കാത്തുസൂക്ഷിക്കേണ്ടത്. ''ലോകത്തിൽ നിന്ന് അവരെ അവിടുന്ന് എടുക്കണമെന്നല്ല; ദുഷ്ടനിൽ നിന്ന് അവരെ കാത്തുകൊള്ളണം എന്നാണ് ഞാൻ പ്രാർത്ഥിക്കുന്നത്"(17:15). ആരാണ് ദുഷ്ടൻ? എന്താണ് ദുഷ്ടത? പത്താം അധ്യായത്തിൽ അതു വ്യക്തമാക്കിയിട്ടുണ്ട്. ആട്ടിൻഗണത്തെ ഭിന്നിപ്പിക്കുന്ന ശക്തികളെല്ലാം ദുഷ്ടതയാണ്. അനൈക്യമുണ്ടാക്കി ആടുകളെ ഭിന്നിപ്പിക്കുന്നതാണ് ദുഷ്ടത.

ആദിമസഭയിലെ വലിയൊരു പ്രശ്നമായിരുന്നു, യേശുശിഷ്യന്മാരുടെ ഇടയിലെ ഭിന്നതയെന്ന് ഈ പ്രാർത്ഥനയിൽ നിന്നും പുതിയനിയമത്തിലെ മറ്റനേകം ഭാഗങ്ങളിൽ നിന്നും വ്യക്തമായി മനസിലാക്കാൻ കഴിയും. സഭയിൽ ഭിന്നിപ്പുണ്ടാക്കി കൂട്ടായ്മയിൽ നിന്നു പിരിഞ്ഞു പോകുന്നവരെപ്പറ്റി യോഹന്നാന്റെ ഒന്നാം ലേഖനത്തിൽ പറയുന്നത് ശ്രദ്ധിക്കുക:

സഹോദരനെ വെറുക്കുന്നവൻ കൊലപാതകിയാണ്. കൊലപാതകിയിൽ നിത്യജീവൻ വസിക്കുന്നില്ല എന്ന് നിങ്ങൾക്കറിയാമല്ലോ (1യോഹ 3:15).

സഭയിൽ ഭിന്നിപ്പുണ്ടാക്കി പിരിഞ്ഞുപോകുന്നവരെപ്പറ്റി യോഹന്നാന്റെ ഒന്നാം ലേഖനത്തിൽ നാം ഇങ്ങനെ വായിക്കുന്നു.

''കുഞ്ഞുങ്ങളേ, ഇത് അവസാന മണിക്കൂറാണ്. അന്തിക്രിസ്തു വരുന്നുവെന്ന് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഇപ്പോൾത്തന്നെ അനേകം വ്യാജക്രിസ്തുമാർ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഇത് അവസാന മണിക്കൂറാണെന്ന് അതിൽ നിന്ന് നമുക്കറിയാം. അവർ നമ്മുടെ കൂട്ടത്തിൽ നിന്നാണ്

പുറത്തുപോയത്. അവർ നമുക്കുള്ളവരായിരുന്നില്ല. നമുക്കുള്ളവരായിരുന്നെങ്കിൽ നമ്മോടുകൂടെ നിൽക്കുമായിരുന്നു. എന്നാൽ അവരാരും നമുക്കുള്ളവരല്ലെന്ന് ഇങ്ങനെ തെളിഞ്ഞിരിക്കുന്നു" (2:18-19).

യോഹന്നാൻ ഇവിടെ പറയുന്നത് ഒന്നാം നൂറ്റാണ്ടിൽ തന്നെ പ്രത്യക്ഷപ്പെട്ട ജ്ഞാനവാദത്തിന്റെ ആരംഭകാല പ്രബോധകരെയും അവരുടെ അനുയായികളെയും പറ്റിയായിരിക്കണം. ഇവർ സഭയെ വിട്ടുപോകുകയും സഭയ്ക്കെതിരായി പ്രവർത്തിക്കുകയും ചെയ്തുവെന്ന് ചിന്തിക്കാം. ഒരുകാര്യം യോഹന്നാന്റെ സാക്ഷ്യത്തിൽ നിന്ന് മനസ്സിലാക്കാം: ഭിന്നതയെ ദൈവവചനം ഒരിക്കലും ന്യായീകരിക്കുന്നില്ല. ഭിന്നിക്കുന്നവർ സഹോദര സ്നേഹത്തിനെതിരായാണ് പ്രവർത്തിക്കുന്നത്. അവരിൽ സ്നേഹം വസിക്കുന്നില്ല.

യേശുവിന്റെ മഹാപുരോഹിത പ്രാർത്ഥനയിലേക്കു മടങ്ങാം. സഭയിലെ യേശുശിഷ്യന്മാരുടെ സംഘത്തിലെ ഭിന്നത യേശുവിന്റെ മഹത്വം ഇല്ലാതാക്കുന്നുവെന്നാണ് യേശു അവിടെ സൂചിപ്പിക്കുന്നത്. അതിനാലാണ് ഈ പ്രാർത്ഥനയുടെ ആരംഭത്തിൽത്തന്നെ പുത്രനെ മഹത്വപ്പെടുത്തണമേയെന്ന് യേശു പ്രാർത്ഥിക്കുന്നത് (17:15).

യേശുശിഷ്യന്മാരുടെ പരസ്പര സ്നേഹം ഒന്നാകലിന്റെ സ്നേഹമാണ്. വാക്കിലും പ്രവർത്തിയിലും മാത്രമല്ല അവർ ഐക്യപ്പെട്ടിരിക്കേണ്ടത്. മറിച്ച് അസ്തിത്വത്തിലും അവർ ഒന്നായിരിക്കണം. അവരുടെ ഐക്യം പരിശുദ്ധ ത്രിത്വത്തിലെ ഐക്യത്തിന്റെ മാതൃകയിലുള്ളതാണ്. അതുകൊണ്ടാണ് യേശു ഇപ്രകാരം പ്രാർത്ഥിക്കുന്നത്: "പിതാവേ, അങ്ങ് എന്നിലും ഞാൻ അങ്ങയിലും ആയിരിക്കുന്നതുപോലെ അവരും നമ്മിൽ ആയിരിക്കുന്നതിന്..." (17:21). പിതാവ് പുത്രനിലും പുത്രൻ പിതാവിലും ആയിരിക്കുന്നത് അസ്തിത്വപരമായ ഐക്യമാണ്; പ്രവർത്തിയിലും വാക്കിലും മാത്രം ഒതുങ്ങുന്ന ഐക്യമല്ല. നല്ലവാക്കു പറയുകയും പരസ്പരം സഹായിക്കുന്ന നല്ല പ്രവർത്തികൾ നിറവേറ്റുകയും ചെയ്യുന്ന ഐക്യം ബാഹ്യതലത്തിൽ മാത്രം ഒതുങ്ങുന്ന ഐക്യമാണ്. എന്നാൽ അത് മതിയാകുകയില്ല എന്നാണ് യേശു ഇവിടെ പറയുന്നത്. യേശു ഉദ്ദേശിക്കുന്ന ഐക്യം ത്രിത്വത്തിലെ ഐക്യമാണ്. ത്രിത്വത്തിലെ ഐക്യം മൂന്ന് ആളുകളായ പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരു ദൈവമായിത്തീരുന്ന ഐക്യമാണ്. പിതാവും പുത്രനും തമ്മിലുള്ള ഐക്യം അവരെ ഒറ്റ യാഥാർത്ഥ്യമാക്കിത്തീർത്തിരിക്കുന്നുവെന്ന് യേശു ഈ പ്രാർത്ഥനയിൽ സൂചിപ്പിക്കുന്നതോടൊപ്പം മറ്റൊരിടത്ത് വ്യക്തമായി വിശദീകരിക്കുന്നുമുണ്ട്. അത് പത്താം അധ്യായത്തിലാണ്. അവിടെ യേശു പറയുന്നു:

"പിതാവും ഞാനും ഒന്നാണ്"(10:30). എങ്ങനെയാണ് യേശുവും പിതാവും ഒന്നായിരിക്കുന്നത്? യേശു അതിന് ഉത്തരമായി ഇങ്ങനെ പറയുന്നു.

''ഞാൻ അവ ചെയ്യുന്നെങ്കിൽ, നിങ്ങൾ എന്നിൽ വിശ്വസിക്കുന്നില്ലെങ്കിലും ആ പ്രവൃത്തികളിൽ വിശ്വസിക്കുവിൻ. അപ്പോൾ പിതാവ് എന്നിലും ഞാൻ പിതാവിലുമാണെന്ന് നിങ്ങൾ അറിയുകയും ആ അറിവിൽ നിലനിൽക്കുകയും ചെയ്യും" (10:38).

ഇതിൽ നിന്ന് ഒന്നു വ്യക്തമാണ്, ഏകയാഥാർത്ഥ്യമായി മാറുന്ന സ്നേഹവും ഐക്യവുമാണ് പിതാവും പുത്രനും പരസ്പരമുള്ള ബന്ധം. ഇത്തരമൊരു ബന്ധമാണ് ശിഷ്യന്മാർ തമ്മിൽ ഉണ്ടായിരിക്കണമെന്ന് യേശു ആഗ്രഹിക്കുന്നത്. അത്തരമൊരു ബന്ധത്തിലേക്ക് അവരെ എത്തിക്കണമെന്നാണ് യേശു പിതാവിനോട് പ്രാർത്ഥിക്കുന്നത്.

ശിഷ്യന്മാർ ഒന്നായിരിക്കുന്നതാണ് യേശുവിന്റെ മഹത്വം. ഈ മഹത്വം യേശു പിതാവിനെ മഹത്വപ്പെടുത്തിയതിന്റെ പ്രതിഫലമായാണ് യേശു പിതാവിനോട് ചോദിക്കുന്നത്. "അവിടുത്തെ ഞാൻ മഹത്വപ്പെടുത്തി, ആകയാൽ, ഇപ്പോൾ അവിടുത്തെ സന്നിധിയിൽ എന്നെ മഹത്വപ്പെടുത്തണമേ" (യോഹ 17:4-5).

യേശു എങ്ങനെയാണ് പിതാവിനെ മഹത്വപ്പെടുത്തിയത്? യേശു ഈ പ്രാർത്ഥനയിൽത്തന്നെ അത് വ്യക്തമാക്കുന്നുണ്ട്:''അവിടുന്നു എന്നെ ഏൽപിച്ച ജോലി പൂർത്തിയാക്കിക്കൊണ്ട് ഭൂമിയിൽ അവിടുത്തെ ഞാൻ മഹത്വപ്പെടുത്തി" (17:4). അപ്പോൾ യേശു പിതാവിനെ മഹത്വപ്പെടുത്തിയ വിധം ഇതാണ്: പിതാവ് ഏല്പിച്ച ജോലി പൂർത്തിയാക്കുക.

എന്താണ് പിതാവ് ഏൽപിച്ച ജോലിയെന്നുകൂടെ നാം അറിയണമല്ലോ. യേശു അതിനും വ്യക്തമായിത്തന്നെ ഉത്തരം നൽകുന്നു. "ഞാൻ ജീവൻ അർപ്പിക്കുന്നതിനാൽ പിതാവ് എന്നെ സ്നേഹിക്കുന്നു... ഈ കൽപന എന്റെ പിതാവിൽ നിന്നാണ് എനിക്കു ലഭിച്ചത്'' (10:17-18). ജീവനർപ്പിക്കാനുള്ള പിതാവിന്റെ കല്പന നിറവേറ്റിക്കൊണ്ടാണ് പുത്രൻ പിതാവിനെ ഭൂമിയിൽ മഹത്വപ്പെടുത്തിയത്. അത് യേശു നിർവ്വഹിച്ചു കഴിഞ്ഞു. അതിനു പ്രതിഫലമായി യേശു ആവശ്യപ്പെടുന്ന പ്രതിഫലം യേശുവിനെ പിതാവ് മഹത്വപ്പെടുത്തണമെന്നതാണ്. യേശുവിനെ മഹത്വപ്പെടുത്തുന്നത് ശിഷ്യന്മാരെ ഒന്നാക്കിക്കൊണ്ടാണ്. ഇതിൽ നിന്ന് സ്വാഭാവികമായി ഉരുത്തിരിയുന്ന നിഗമനമെന്താണ്?

ശിഷ്യന്മാർ ഒന്നാകുന്നില്ലെങ്കിൽ യേശുവിന്റെ ആത്മസമർപ്പണം, യേശുവിന്റെ കുരിശിലെ ബലി, ഇവയെല്ലാം ഫലശൂന്യമായി നിൽക്കും.

മഹാപുരോഹിത പ്രാർത്ഥന വഴി യേശു തന്റെ ശിഷ്യന്മാരോടു പരോക്ഷമായി യാചിക്കുന്നത് ഇതാണ്. എന്റെ ശിഷ്യന്മാരെന്ന് അവകാശപ്പെടുന്നവരേ, എന്റെ കുരിശുമരണം നിരർത്ഥകമാക്കാതിരിക്കൂ. അതിനുള്ള ഏകമാർഗ്ഗം ശിഷ്യന്മാർ ഒന്നായിത്തീരുക, അസ്തിത്വപരമായി ഐക്യപ്പെടുക, ഏകയാഥാർത്ഥ്യമായിത്തീരുക എന്നതാണ്. ഈ അസ്തിത്വപരമായ ഐക്യം നിറവേറുന്നതുവരെ യേശുവിന്റെ കുരിശുമരണം ഫലശൂന്യമായി നിൽക്കും എന്നതാണ്. ഈ യാചന വനരോദനമായി നിന്നാൽ മതിയോ? ക്രിസ്തുശിഷ്യന്മാർ ചിന്തിക്കട്ടെ!



# സ്വാതന്ത്ര്യത്തിന്റെ അമൃത്



റവ. ഫാ. റൊമാൻസ് ആന്റണി

'സങ്കുചിതമായ ഉൾഭിത്തികളാൽ വിഭജിതമാകാത്ത നാളെയിലേക്ക് എന്റെ നാട് ഉയരട്ടെ." രവീന്ദ്രനാഥ ടാഗോറിന്റെ വരികൾക്ക് സ്വാതന്ത്ര്യപ്രാപ്തിയുടെ എഴുപത്തിയഞ്ച് വർഷങ്ങൾ പിന്നിടുമ്പോൾ കൂടുതൽ പ്രസക്തിയുണ്ടാകുന്നു. ഇന്ത്യയോടൊപ്പം സ്വാതന്ത്ര്യം പ്രാപിച്ച രാജ്യങ്ങളിൽ പലതും വിഭജിതമാകുകയും ശിഥിലീകരണത്തിന്റെ തലത്തിലേക്ക് തള്ളിയിടപ്പെടുകയും ചെയ്തു എന്നതാണ് യാഥാർത്ഥ്യം. ഇന്ത്യ എന്ന വികാരത്തിൽ കന്യാകുമാരി മുതൽ കാശ്മീർ വരെയുള്ള വിവിധ ജനപദങ്ങൾ കോർത്തിണക്കപ്പെട്ടതിന്റെ പിന്നിലുള്ള ചൈതന്യധാര സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള മനുഷ്യാത്മാവിന്റെ തൃഷ്ണയാണ്. കാലത്തിന്റെ വെല്ലുവിളികൾ അതിജീവിച്ച ഇന്ത്യൻ ദേശീയതയുടെ സവിശേഷമായ ചില ചേരുവകൾ നമ്മുടെ ചിന്തയ്ക്ക് വിധേയമാകണം.

**ബഹുസ്വരത** – വൈവിധ്യത്തിൽ ഏകത്വം എന്ന സ്വരരാഗരാഗത്തിലാണ് ഇന്ത്യയെന്ന അമൃതഗാനം രചിക്കപ്പെട്ടത്. 28 സംസ്ഥാനങ്ങളും 8 യൂണിയൻ ടെറിറ്ററികളും ഉൾപ്പെട്ട ഒരു ഫെഡറൽ സംവിധാനമാണ് ഇന്ത്യൻ റിപ്പബ്ലിക്. ഓരോ സംസ്ഥാനത്തിനും വംശീയവും സാംസ്കാരികവും ഭാഷാപരവുമായ സവിശേഷതകളുണ്ട്. നമ്മുടെ ഭരണഘടന അംഗീകരിച്ച ഭാഷകൾ 22 ആണ്. എന്നാൽ, 270 മാതൃഭാഷകളുടെ നാടാണിത്. കൂടാതെ, 19,500 നാടൻ (പ്രാകൃത) ഭാഷകളും നമ്മുടെ രാജ്യത്തുണ്ട്. വാസ്തവത്തിൽ, 19500 മാതൃഭാഷകളുടെ (ലിപികളുള്ളതും, ലിപികളില്ലാത്തതും) ഗേഹമാണ് ഇന്ത്യ.

ഭരണഘടനയിലെ അഞ്ചാമത്തെ ഷെഡ്യൂൾ പ്രകാരം ഇന്ത്യയിൽ 645 ഗോത്രങ്ങളുണ്ട്. ജാതി പറയാൻ പാടില്ലായെങ്കിലും ഇന്ത്യൻ ജനത മൂവായിരം ജാതികളിലും ഇരുപത്തിയയ്യായിരം ഉപജാതികളിലും പെട്ടവരാണ്. നമ്മുടെ ചതുർവർണ്ണ്യാധിഷ്ഠിത സമുച്ചയത്തിന്റെ പുറത്താണീ കണക്ക്. ലോകത്തിലെ പുരാതന മതങ്ങളുടെ പ്രഭവ

സ്ഥാനം ഇന്ത്യയാണ്. ബുദ്ധമതം, ജൈന മതം, ഹൈന്ദവ മതം, സിക്ക് മതം എന്നിവ കൂടാതെ സൗരാഷ്ട്ര മതം, യഹൂദ മതം, ക്രിസ്തുമതം, ഇസ്ലാം, ബഹായി വിശ്വാസം എന്നിവ ഇവിടെ തോളോടു തോൾ ചേർന്ന് വളരുന്നു. ഇന്ത്യയിലെ ജനങ്ങളെ നാലു വംശങ്ങളിൽ ഉൾപ്പെടുത്താം– നെഗ്റോറ്റിക്, പ്രോട്ടോ ആസ്ട്രലോയിഡ്, മംഗോൾ, മെഡിറ്ററേനിയൻ സ്രോതസ്സുകളിൽ ഉൾപ്പെട്ട ജനപദങ്ങളാണ് ഇവിടെയുള്ളത്. വംശീയമായ വിഭജനം നമ്മുടെ ഭരണഘടന അനുവദിക്കുന്നില്ല.

ഇത്രയും വൈവിധ്യമുള്ള ഏതെങ്കിലും ഒരു രാജ്യം ഈ ഭൂമുഖത്തുണ്ടാകുമോ? ഓരോ വംശത്തിനും ഗോത്രത്തിനും ജാതിക്കും ഭാഷാവിഭാഗങ്ങൾക്കും മതകൂടിവരവുകൾക്കും വ്യത്യസ്തമായ സ്വത്വബോധമുണ്ട്. പരസ്പരവിരുദ്ധമായ താൽപ്പര്യങ്ങളാണ് പല ജാതികൾക്കും ഗോത്രങ്ങൾക്കും ഭാഷാവിഭാഗങ്ങൾക്കും മതവിഭാഗങ്ങൾക്കുമുള്ളത്. വ്യത്യാസങ്ങൾ അംഗീകരിച്ചുകൊണ്ടുള്ള ഒരു സഹവർത്തിത്വമാണ് നമ്മുടെ ജനാധിപത്യവ്യവസ്ഥിതിയുടെ ഹൃദയം. വൈവിധ്യങ്ങളെ തച്ചുടയ്ക്കുവാനോ, വിവിധ സ്വത്വബോധങ്ങളെ തകർക്കുവാനോ അല്ല മറിച്ച്, എല്ലാ വിഭാഗങ്ങളുടെയും വളർച്ച ലക്ഷ്യമാക്കിയുള്ള ഒരു ഏകോപനമാണ് ഇന്ത്യൻ ജനാധിപത്യവ്യവസ്ഥിതിയുടെ ലക്ഷ്യം. ഇവിടെ കീഴടക്കലിന്റെ സംസ്കാരത്തിന് പകരം ഒത്തുചേരലിന്റെയും കൊടുക്കൽവാങ്ങലിന്റെയും സംസ്കാരത്തിനാണ് പ്രാധാന്യം. എല്ലാവരും വളരണം എന്നതാണ് നമ്മുടെ ഭരണഘടനയുടെ ആത്യന്തികമായ ലക്ഷ്യം. ഒരുവിധത്തിൽ നമ്മുടെ ഫെഡറൽ സംവിധാനത്തിന്റെ വിജയം അത് എല്ലാ വിഭാഗങ്ങൾക്കും സ്ഥാനം നൽകുന്നു എന്നതാണ്. സനാതനധർമ്മത്തിന്റെ കാതലായ "ലോകാസമസ്ത സുഖിനോ ഭവന്തു" എന്ന ആപ്തവാക്യത്തിലാണ് നമ്മുടെ രാഷ്ട്രഗേഹം പടുത്തുയർത്തപ്പെട്ടിരിക്കുന്നത്.

മേൽക്കോയ്മയുടെ സ്വരം പലപ്പോഴും നമ്മൾ കേൾക്കാറുണ്ട്. ഇന്ത്യ മുഴുവൻ ഒരൊറ്റ ഭാഷ എന്ന ഭ്രാന്തൻ ചിന്ത ഒട്ടേറെ കലഹങ്ങൾക്ക് വഴിതെളിച്ചിട്ടുണ്ട്. ഏകഭാഷാവാദം സ്വാതന്ത്ര്യ സമര നേതാക്കൾ വിഭാവന ചെയ്ത രാഷ്ട്രസംസ്കൃതിയുടെ വിരുദ്ധതയാണ്.

**മതനിരപേക്ഷത–** നമ്മുടെ ബഹുസ്വരത നിലനിർത്തുന്നതിന് ഇന്ത്യ ഒരു സെക്കുലർ (മതപരമല്ലാത്ത) രാഷ്ട്രമായതുകൊണ്ടാണ്. വിശാല ഇന്ത്യയെ കീറിമുറിച്ചത് മതത്തിന്റെ പേരിലായിരുന്നു. പാകിസ്ഥാൻ ഒരു മുസ്ലീം രാഷ്ട്രമായി പ്രഖ്യാപിക്കപ്പെട്ടപ്പോഴും ഒരു ഹൈന്ദവരാഷ്ട്രമായി പ്രഖ്യാപിക്കുവാനുള്ള പ്രലോഭനം നമ്മുടെ രാഷ്ട്രനിർമ്മാതാക്കൾ തിരസ്കരിച്ചു. മതത്തിന്റെ പേരിലോ വംശത്തിന്റെ പേരിലോ ജാതിയുടെ പേരിലോ വിവേചനം പാടില്ലാത്ത ഒരു വ്യവസ്ഥയാണ് രാഷ്ട്രശില്പികൾ വിഭാവനം ചെയ്തത്. ഒരു വിശാലമാനവികതയുടെ സൗഹൃദ സ്പർശം നമ്മുടെ ഭരണഘടനയ്ക്കുണ്ട്. അവസരസമത്വം എന്ന ഒറ്റ ഒരു വാക്കിൽ എല്ലാം ഉൾപ്പെടുന്നു. മതന്യൂനപക്ഷങ്ങൾക്കും ഭാഷാന്യൂനപക്ഷങ്ങൾക്കും പ്രത്യേക സുരക്ഷയൊരുക്കുന്ന ഒരു സംവിധാനമാണ് നമുക്കുള്ളത്.

ഉദാത്തമായ ഈ മതനിരപേക്ഷ സമീപനത്തിന് വിരുദ്ധമായതാണ് ഹൈന്ദവ മതത്തിന് മേൽക്കോയ്മ നൽകുന്ന തത്വസംഹിതകൾ. ഗോഡ്സേയുടെ പ്രേതം ഇപ്പോഴും അലഞ്ഞുതിരിയുന്നു.നാഗ്പൂറിലെ ആർ.എസ്.എസ്.എസ്. കാര്യാലയം ഉറക്കമൊഴിഞ്ഞ് ഇന്ത്യയെ ഒരു ഹിന്ദുരാഷ്ട്രമാക്കുവാൻ പരിശ്രമിക്കുന്നു. അയൽ രാജ്യങ്ങളായ പാകിസ്ഥാനിലും അഫ്ഗാനിസ്ഥാനിലും മതനിന്ദയുടെ പേരിൽ എത്ര ക്രൈസ്തവർ കൊല്ലപ്പെട്ടു എന്ന കണക്ക് ഇനിയും ശേഖരിക്കേണ്ടിയിരിക്കുന്നു. ഇന്ത്യയെന്ന സങ്കല്പം നിലനില്ക്കുന്നത് മതത്തിന്റെ തണലിലല്ലാത്ത ഒരു പ്രതലത്തിലാണ്. ഈ അടിത്തറ തകരുമ്പോൾ ഇന്ത്യയെന്ന സങ്കല്പവും തകരും.

**ജനപങ്കാളിത്താധിഷ്ഠിത ഭരണവ്യവസ്ഥ –** ഇന്ത്യയോടൊപ്പം സ്വാതന്ത്ര്യം പ്രാപിച്ച പല രാജ്യങ്ങളും സ്വേച്ഛാധിപത്യത്തിലേക്ക് വഴുതി വീണെങ്കിലും ഇന്ത്യ നിലനില്ക്കുന്നത് ജനങ്ങളുടെ പങ്കാളിത്തത്തോടുകൂടിയുള്ള ഒരു ഭരണവ്യവസ്ഥ ഉള്ളതുകൊണ്ടാണ്. ജനങ്ങൾക്കുവേണ്ടി ജനങ്ങളാൽ ഭരിക്കപ്പെടുന്നവരാണ് നമ്മൾ. തിരഞ്ഞെടുക്കപ്പെടുന്നവരാണ് നമ്മളെ ഭരിക്കുന്നത്. വൈകല്യങ്ങൾ ഏറെയുണ്ടെങ്കിലും അഞ്ച് വർഷം കൂടുമ്പോൾ ഈ രാജ്യത്തിലെ ജനങ്ങൾ ഭരണസമിതികളിലേക്ക് അവരുടെ പ്രതിനിധികളെ തിരഞ്ഞെടുക്കുവാൻ പോളിംഗ് ബൂത്തിൽ അണി നിരക്കും. പ്രായപൂർത്തിവോട്ടവകാശം മുള്ള ഒരു രാജ്യമാണ് നമ്മുടേത്. സംസ്ഥാനഭരണകൂടവും ദേശീയ ഭരണകൂടവും ജനപ്രതിനിധി സഭകളോട് ഉത്തരവാദിത്വമുള്ളതാണ്. ഒരു അടിയന്തിരാവസ്ഥയെ അതിജീവിച്ചു ജനാധിപത്യമര്യാദകൾ സംരക്ഷിക്കുന്ന ഒരു ജനതയാണ് നമ്മുടേത്. ഏകപാർട്ടി ഭരണമല്ല ഒരുപാട് രാഷ്ട്രീയപ്പാർട്ടികൾ പരസ്പരം മത്സരിക്കുന്ന ഒരു തിരഞ്ഞെടുപ്പ് സംവിധാനമാണ് നമുക്കുള്ളത്. ഇന്ത്യൻ നാഷണൽ കോൺഗ്രസിൽ നിന്നും അധികാരം പല കൂട്ടുമുന്നണികളിലേക്കും വഴിമാറിയപ്പോഴും നമ്മുടെ ജനാധിപത്യ സംവിധാനങ്ങൾ വലിയ പരിക്കു കൂടാതെ നിലകൊള്ളുന്നു. മൃഗീയ ഭൂരിപക്ഷം നേടുന്ന ഒരു ഭരണ മുന്നണി ഈ സംവിധാനത്തെ തകർക്കുവാൻ ശ്രമിച്ചാൽ അന്ന് ഇന്ത്യൻ എന്ന സങ്കല്പം തന്നെ അസ്തമിക്കും.

ഇന്ന് അധികാരം കേന്ദ്ര സംസ്ഥാന ഭരണകൂടങ്ങളിൽ മാത്രമല്ല തദ്ദേശീയ സ്വയംഭരണ സ്ഥാപനങ്ങളിലേക്കും പറിച്ചുനടപ്പെട്ടിരിക്കുകയാണ്. ഇന്ത്യയുടെ ആത്മാവ് ഗ്രാമങ്ങളിലാണ് എന്ന ഗാന്ധിയൻ സ്വപ്നം പൂവണിയുകയാണ്. ഈ വികേന്ദ്രിത സംവിധാനം എണ്ണയൊഴിച്ച് കാത്തുസൂക്ഷിക്കുവാൻ നമുക്കു ബാധ്യതയുണ്ട്.

**സോഷ്യലിസ്റ്റ് റിപ്പബ്ലിക് –** ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ 'ആവടി' സമ്മേളനത്തിലാണ് ഭാവി രാഷ്ട്രം സോഷ്യലിസത്തിൽ അധിഷ്ഠിതമായ ഒരു രാജ്യമായിരിക്കണം എന്ന് പ്രഖ്യാപിക്കപ്പെട്ടത്. പണ്ഡിറ്റ് ജവഹർ ലാൽ നെഹ്റു ഒരു ഫേബിയൻ സോഷ്യലിസ്റ്റ് ആയിരുന്നു. ഗാന്ധിജിയുടെ രാമരാജ്യ സങ്കല്പം ഒരു തരം സോഷ്യലിസ്റ്റ് സംവിധാനം തന്നെയാണ്. സ്വകാര്യസ്വത്തിനു പകരം എല്ലാവരും അവർക്കുള്ളതിന്റെ കാര്യസ്ഥന്മാർ മാത്രമാണ് എന്നാണ് മഹാത്മഗാന്ധി പ്രഖ്യാപിച്ചത്. ഫ്യൂഡലിസവും ജന്മിത്തവും പൂർണ്ണമായും ഇനിയും അവസാനിച്ചിട്ടില്ല. വിനോബ ഭാബെ



യുടെ ഭൂദാന പദ്ധതിയും പിന്നീട് നമ്മുടെ സംസ്ഥാന മന്ത്രി സഭകൾ പാസ്സാക്കിയ ഭൂപരിഷ്കൃത നിയമങ്ങളും ഒക്കെ ഒരു സോഷ്യലിസ്റ്റ് രാഷ്ട്രം കെട്ടിപ്പടുക്കുന്നതിന്റെ ഭാഗമാണ്. മുതലാളിത്തം, സോഷ്യലിസം എന്ന സിദ്ധാന്തങ്ങൾക്ക് പ്രസക്തി നഷ്ടപ്പെട്ട ഒരു കാലയളവിലാണ് കിരഹൗശ്ലെ ഉല്ലഹ്വീ ാലിേ (എല്ലാവരെയും ഉൾക്കൊള്ളുന്ന വികസനം) എന്ന വികസന മന്ത്രത്തിലേക്ക് നമ്മൾ നീങ്ങിയത്. വികസന പ്രക്രിയയിൽ ആരുമുപേക്ഷിക്കപ്പെടരുത് എന്നുള്ളതായിരിക്കണം ഭരണകൂടത്തിന്റെ മുൻഗണന. അവകാശാധിഷ്ഠിത വികസനം നമ്മുടെ ഭരണകൂടത്തിന്റെ മുമ്പിലുള്ള ഒരു വെല്ലുവിളിയാണ്. ഭരണഘടന ഉറപ്പുവരുത്തുന്ന ജീവിക്കാനുള്ള അവകാശത്തിന്റെ സാക്ഷാത്കാരത്തിനാണ് തൊഴിലുറപ്പു പദ്ധതി എന്ന ആശയം പോലും ഉടലെടുത്തത്. അറിയുവാനുള്ള അവകാശം വിവരാവകാശ നിയമം വഴി ഇന്ന് ഉറപ്പാക്കപ്പെട്ടിരിക്കുകയാണ്.

'പൂർണ്ണസ്വരാജ്' എന്ന ഗാന്ധിയൻ സ്വപ്നം രാഷ്ട്രീയ സ്വാതന്ത്ര്യത്തോടൊപ്പം സാമൂഹിക സാമ്പത്തിക സ്വാതന്ത്ര്യം പൂർത്തീകൃതമാകുന്ന ഒരു വ്യവസ്ഥയാണ്. നമ്മുടെ ആസൂത്രണ കമ്മിഷൻ ദാരിദ്ര്യരേഖയുടെ മാർഗ്ഗരേഖകൾ നിശ്ചയിച്ചിട്ടുണ്ട്. ആഗോളതലത്തിൽ അംഗീകരിക്കപ്പെട്ട വികസന മാനദണ്ഡങ്ങളിൽ ഇന്ത്യ വളരെ പിന്നിലാണ് എന്ന കാര്യം വിസ്മരിക്കരുത്. എല്ലാവർക്കും വാസയോഗ്യമായ പാർപ്പിടം, പതിനാലു വയസ്സു വരെ സൗജന്യ വിദ്യാഭ്യാസം, താഴ്ന്ന വരുമാനക്കാർക്ക് സൗജന്യറേഷൻ, എല്ലാവർക്കും സൗജന്യനിരക്കിൽ വൈദ്യുതി ഇതെല്ലാം അവകാശങ്ങളിൽ പെട്ടതാണ്. എല്ലാവർക്കും തൊഴിലവസരങ്ങൾ സൃഷ്ടിക്കുക എന്നതാണ് ദാരിദ്ര്യനിർമ്മാർജ്ജനത്തിന്റെ പൊരുൾ. യുവജനങ്ങൾക്ക് തൊഴിൽപരിശീലനവും നൈപുണ്യവും നൽകുക ഭരണകൂടത്തിന്റെ കർത്തവ്യമാണ്. നമ്മുടെ വടക്കൻ സംസ്ഥാനങ്ങളിൽ നിന്നും നാല്പതു ലക്ഷത്തോളം ആളുകളാണ് കേരളത്തിലേക്ക് തൊഴിൽ തേടുവാൻ വന്നിരിക്കുന്നത്. നമ്മുടെ രാജ്യത്തു നിന്നും ലക്ഷക്കണക്കിന് ആളുകൾ മറ്റു രാജ്യങ്ങളിൽ തൊഴിൽ തേടി പോകുന്നുമുണ്ട്. നമ്മുടെ പ്രതിഭാശാലികളായ, ശാസ്ത്രസാങ്കേതിക വിദ്യയിൽ പ്രാവീണ്യമുള്ളവരുടെ സേവനം നമുക്ക് നഷ്ടപ്പെടുന്ന ഒരവസ്ഥയാണ് നിലവിലുള്ളത്.

ഭക്രാനംഗൽ അണക്കെട്ട് ഉദ്ഘാടനം ചെയ്തപ്പോൾ പണ്ഡിറ്റ് നെഹ്റു പറഞ്ഞത് അത് ഇന്ത്യയുടെ ആധുനിക ക്ഷേത്രമാണെന്നാണ്. പ്രകൃതി വിഭവങ്ങൾ ഫലപ്രദമായി ഉപയോഗിക്കുവാൻ ഉപയുക്തമായ ഒരു പാട് പദ്ധതികൾക്ക് രൂപകല്പന ചെയ്യാൻ സാധിച്ചിട്ടുണ്ടെങ്കിലും നമ്മൾ ഇപ്പോഴും ഊർജ്ജസ്വയംപര്യാപ്തത മുതലായ ലക്ഷ്യങ്ങളിൽ എത്തിച്ചേർന്നിട്ടില്ല. ശാസ്ത്രസാങ്കേതിക വിദ്യയെ പ്രോത്സാഹിപ്പിച്ച ഒരു രാജ്യമാണ് സ്വതന്ത്ര ഇന്ത്യ. ബഹിരാകാശം വരെ കീഴടക്കിയ രാജ്യമാണ് നമ്മുടേത് എന്നതിൽ നമുക്ക് അഭിമാനമുണ്ടാകണം.

പർവ്വതനിരകളും സമുദ്രങ്ങളും നദികളും ഒക്കെ രചിക്കുന്ന ഒരു മഹാകാവ്യമാണ് ഇന്ത്യ. എല്ലാവർഷവും പ്രകൃതി ദുരന്തങ്ങൾ നമ്മുടെ സന്ദർശകരാണ്. നാളിതുവരെ എല്ലാവരും അംഗീകരിക്കുന്ന ശാസ്ത്രീയമായി ക്രമീകരിക്കപ്പെട്ട ഒരു ദുരന്തനിവാരണ പദ്ധതി നമുക്കാവിഷ്കരിക്കുവാൻ സാധിച്ചിട്ടില്ല. തീരശോഷണം, സമുദ്രഗ്രാമങ്ങളുടെ സവി

ശേഷതയാണെങ്കിലും സഹ്യപർവ്വതം പോലുള്ള പരിസ്ഥിതി ലോല പ്രദേശങ്ങളിൽ ജനവാസകേന്ദ്രങ്ങൾക്ക് പാലിക്കേണ്ട നിബന്ധനകൾ രൂപപ്പെടുത്തുവാനോ അവർക്കാവശ്യമായ സംരക്ഷണം നൽകുവാനോ നമുക്ക് സാധിച്ചിട്ടില്ല. സുസ്ഥിര വികസനമെന്ന വികസന സങ്കല്പം പൂർണ്ണമായി ഏറ്റെടുക്കുവാൻ നമ്മുടെ രാജ്യത്തിലെ വികസന പങ്കാളികൾ തയ്യാറാകുന്നില്ല എന്നതാണ് സത്യം. സർക്കാർ മേഖലയും സ്വകാര്യ മേഖലയും ഈകാര്യത്തിൽ ഒരുപോലെ കുറ്റക്കാരാണ്. എല്ലാം പറഞ്ഞുകഴിയുമ്പോൾ ദാരിദ്ര്യം ഇല്ലാത്ത ഒരു വ്യവസ്ഥ എന്നത് ഈ രാജ്യത്തെ ഒരു വലിയ വിഭാഗം ജനങ്ങൾക്കിപ്പോഴും അപ്രാപ്യമാണെന്ന വസ്തുത നമ്മൾ അംഗീകരിക്കണം.

നമ്മുടെ ജനാധിപത്യം നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി രാഷ്ട്രീയത്തിന്റെ മതവത്കരണവും മതത്തിന്റെ രാഷ്ട്രീയവത്കരണവുമാണ്. രാഷ്ട്രീയപ്പാർട്ടികൾ മതവത്കരിക്കപ്പെടുകയോ ഏതെങ്കിലും മതത്തിന്റെ വക്താക്കളാകുകയോ ചെയ്യുന്നത് അഭിലഷണീയമല്ല. രാഷ്ട്രീയത്തെ വംശീയവത്കരിച്ചുകൊണ്ടാണ് ഹിറ്റ്ലർ ജർമ്മനിയെ സ്വേച്ഛാഭരണത്തിലേക്കും പിന്നീട് അരങ്ങേറിയ വംശഹത്യയിലേക്കും ഒരു മഹായുദ്ധത്തിലേക്കും നയിച്ചത്. എല്ലാ മതങ്ങൾക്കും സാർവ്വലൗകികത്വമെന്ന ഒരു വിശാലതലമുണ്ട്. മതനേതാക്കന്മാർ ഈ വിശാലമാനവികതയെ തിരസ്കരിച്ച് രാഷ്ട്രീയത്തെ മലീമസമാക്കുമ്പോഴാണ് ജനാധിപത്യം അപകടത്തിലാകുക. ഭൂരിപക്ഷ വർഗ്ഗീയതയും ന്യൂനപക്ഷ വർഗ്ഗീയതയും ഒരുപോലെ അപലപനീയമാണ്. ഹിന്ദുത്വമെന്ന ചിന്താധാരയിലും ഐ.എസ്./അൽഖായിദ ബന്ധിത ആശയങ്ങളും രാഷ്ട്രീയത്തിലേക്ക് ഇറങ്ങിവരുമ്പോഴുണ്ടാകുന്ന പുതിയ സമവാക്യങ്ങൾ അപകടകരമാണ്.

രാഷ്ട്രീയത്തിലെ മൂല്യശോഷണം നമ്മുടെ ജനാധിപത്യം നേരിടുന്ന ഏറ്റവും വലിയ ഭീഷണിയാണ്. ഒരു പാർട്ടിയുടെയോ തത്വസംഹിതയുടെയോ മാനിഫെസ്റ്റോയുടെയോ പേരിൽ ജനങ്ങളെ അഭിമുഖീകരിച്ച് തിരഞ്ഞെടുക്കപ്പെട്ടവർ കൂറുമാറി മറുകണ്ടം ചാടുന്ന ഒരു സ്ഥിതി വ്യാപകമായിക്കൊണ്ടിരിക്കുന്നു. റിസോർട്ട് രാഷ്ട്രീയവും വാഗ്ദാനങ്ങൾ നൽകി കൂറുമാറ്റം നടത്തുന്നതും ഇന്ന് വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ഭരണകക്ഷിക്ക് പ്രതിപക്ഷ പാർട്ടികളെ വിലയ്ക്കുവാങ്ങാൻ സാധിക്കുമെന്നത് നമ്മുടെ ജനാധിപത്യപ്രക്രിയയ്ക്ക് ഭീഷണിയാണ്. തിരഞ്ഞെടുപ്പ് രാഷ്ട്രീയത്തിൽ പണത്തിന്റെ ഒഴുക്ക് തടയുവാനും നിക്ഷിപ്തതാൽപര്യക്കാരുടെ സമ്മർദ്ദത്തെ നിയന്ത്രിക്കുവാനും സാധിച്ചില്ലെങ്കിൽ നമ്മുടെ ജനാധിപത്യവ്യവസ്ഥയുടെ സംശുദ്ധി നഷ്ടമാകും.

"അർത്ഥശൂന്യമായ മുദ്രാവാക്യങ്ങളുടെ കോലാഹലം" എന്നാണ് ഇന്ത്യൻ ജനാധിപത്യത്തെ പരിഹസിച്ചുകൊണ്ട് 70 കളിൽ ഇന്ത്യയിൽ പ്രവർത്തിച്ച അമേരിക്കൻ സ്ഥാനപതി ഇന്ത്യയെ വിശേഷിപ്പിച്ചത്. അവകാശങ്ങൾ ഒരു സംഘടിത വർഗ്ഗത്തിന്റേതുമായി മാത്രമാകുന്ന ഒരു സ്ഥിതിവിശേഷം ഇന്ന് നിലവിലുണ്ട്. നമ്മുടെ സർക്കാർ ജീവനക്കാരും സർക്കാർ ശമ്പളം പറ്റുന്ന അധ്യാപകരും മറ്റു സേവന മേഖലകളിലുള്ളവരും ചേർത്ത് സ്വരൂപിക്കുന്ന ഒരു സംഘടിത വിഭാഗം സമ്മർദ്ദശക്തിയായി മാറുകയും രാഷ്ട്രീപ്പാർട്ടികൾ ഇവരെ തലോടുകയും ചെയ്യുമ്പോൾ ഉണ്ടാകുന്ന അപസ്വരത പരിഹരിക്കപ്പെടേണ്ട ഒന്നാണ്. തൊഴിലിനും തൊഴിൽ സംരംഭകർക്കും ഒരു പ്രൊഫഷണൽ സ്വഭാവം ഉണ്ടാകുന്നത് അഭിലഷണീയമാണ്. സ്വകാര്യമേഖലയ്ക്ക് തൊഴിലാളികളോടുള്ള മനോഭാവത്തിൽ ഒരു മാനുഷികമുഖം സൃഷ്ടിക്കുവാൻ സാധിക്കുന്നുണ്ട്. ലാഭം ഉണ്ടാക്കുന്ന സ്വകാര്യ മേഖല സ്ഥാപനങ്ങളിൽ നിന്നും നികുതി പിരിക്കുവാനും അവരുടെ വരുമാനത്തിന്റെ ഒരു ശതമാനം സമൂഹ അഭിവൃദ്ധിയ്ക്കുവേണ്ടി (Corporate Social Responsibilty) തിരിച്ചുവിടുവാനും ഇപ്പോൾ നിയമപരമായ ബാധ്യതയുണ്ട്.

"Azadi Ka Amrit Mahotsav' എന്നാണല്ലോ സ്വാതന്ത്ര്യപ്രാപ്തിയുടെ 75 വർഷത്തെ ആപ്തവാക്യം. സ്വാതന്ത്ര്യം എന്ന അമൃത് മതിയാവോളം നുകരുവാൻ ഈ രാജ്യത്തിലെ എല്ലാ ജനങ്ങൾക്കും അവസരമുണ്ടാകട്ടെ എന്ന ആശംസയാണ് ഈ വർഷത്തിലെ ആഘോഷത്തിന്റെ മുഖ്യസ്ഥാനം. "ഭാരതമെന്ന പേർ കേട്ടാൽ അഭിമാനപൂരിതമാകണം അന്തരംഗം" എന്നതാണല്ലോ കവിവാക്യം. ഇന്ത്യയെന്ന വികാരത്തെ നിലനിറുത്തുവാനുള്ള ബാധ്യത ഈ രാജ്യത്തെ എല്ലാ പൗരന്മാർക്കും മതസംഘടനകൾക്കും സമുദായ സംഘടനകൾക്കും രാഷ്ട്രീയപ്പാർട്ടികൾക്കും ഉണ്ട്. ആ ഉത്തരവാദിത്വം ഏറ്റെടുക്കുകയാണ് നമ്മുടെ മുമ്പിലുള്ള ഏറ്റവും വലിയ വെല്ലുവിളി. ജയ് ഹിന്ദ്!!!

## ഉപകാരസ്മരണ



**ശാന്തമ്മ മാണി**
മുല്ലശ്ശേരിൽ, അഞ്ചൽ



# അൾത്താരയിലെ 'ദിവ്യരഹസ്യങ്ങൾ'ക്കു തെരുവിൽ തീരുമാനമുണ്ടാക്കുമോ?



റവ. ഫാ. വർഗീസ് വള്ളിക്കാട്ട്

കത്തോലിക്കാ സഭയിൽ കാര്യങ്ങൾ ആലോചിക്കുന്നതിനും തീരുമാനങ്ങളിൽ എത്തുന്നതിനുമെല്ലാം നിയമങ്ങളും സംവിധാനങ്ങളും രീതികളുമുണ്ട്. സുവിശേഷ മൂല്യങ്ങളെയും സഭാനിയമങ്ങളെയും സഭയിലെ മാർപാപ്പ വരെയുള്ള അധികാര ഘടനയേയും വെല്ലുവിളിച്ചുകൊണ്ട്, സഭയിലെ വിശ്വാസികളെയും സമർപ്പിതരെയുമൊക്കെ തെരുവിൽ അണിനിരത്തുന്ന രീതി തീർത്തും പരിചിതമായ ഒന്നല്ല. സഭയുടെ അധികാര ഘടനയിലുള്ള ഒരു സംവിധാനത്തെയും തങ്ങൾ അംഗീകരിക്കില്ല, പകരം കേരളത്തിലെ പൊതു സമൂഹം തങ്ങൾക്കു നീതി നടത്തിതരണം എന്ന നിലപാടാണ് സഭയിൽ ചിലർ സ്വീകരിച്ചിട്ടുള്ളതെന്നാണ് സമീപ ദിവസങ്ങളിൽ നടന്ന സംഭവങ്ങളിൽനിന്നു മനസ്സിലാകുന്നത്.

സഭക്കുള്ളിൽ പരസ്യമായ അച്ചടക്ക ലംഘനവും ഗുരുതരമായ കുറ്റാരോപണങ്ങളും ഉണ്ടാകുന്നു, ക്രിമിനൽ കുറ്റങ്ങളിൽ ഏർപ്പെട്ടതിന്റെ



പേരിൽ പോലീസ് അന്വേഷണം നടത്തി കുറ്റപത്രം സമർപ്പിക്കപ്പെട്ട വൈദികർപോലും പതിവു പൗരോഹിത്യ കർമങ്ങളും സഭയിലെ മറ്റ് ഉത്തരവാദിത്വങ്ങളുമായി ജനങ്ങൾക്കു മുൻപിൽ തിളങ്ങിനിൽക്കുന്നു! ഇതെല്ലാം ഏതൊരു വിശ്വാസിയെയും ആശയക്കുഴപ്പത്തിലാക്കുന്ന സംഗതികളാണ്. ഇതു കത്തോലിക്കാ സഭയിൽ നടക്കുന്നു എന്നത് രാഷ്ട്രീയപ്പാർട്ടികളെപ്പോലും അന്ധാളിപ്പിക്കുന്നു. ഇങ്ങനെ കുത്തഴിഞ്ഞ ഒരു സംവിധാനമാണോ രണ്ടായിരം വർഷം ചരിത്രഗതിയെ അതിജീവിച്ചു മുൻപോട്ടുപോകുന്ന കത്തോലിക്കാ സഭക്കുള്ളത് എന്ന് ഏതൊരു ചരിത്ര വിദ്യാർഥിയും അത്ഭുതപ്പെട്ടുപോകും! ട്രെയ്ഡ് യൂണിയനുകളും രാഷ്ട്രീയ പാർട്ടികളും സമ്മർദ്ദ ശക്തികളായി പ്രവർത്തിക്കുന്ന സർക്കാർ സംവിധാനങ്ങളിൽപോലും ഇത്ര നഗ്നമായ അച്ചടക്ക ലംഘനവും ധിക്കാരവും കാണാൻ പ്രയാസമാണ്!

നിർണ്ണായക സമയങ്ങളിലെ 'ഇൻഡിസിഷൻ' പ്രശ്നങ്ങൾ പരിഹരിക്കുകയില്ല, ഏതു പ്രശ്നവും സങ്കീർണ്ണമാക്കുകയേയുള്ളു. അതാണ് ഇന്നു സഭയെ അലട്ടുന്ന പ്രശ്നങ്ങളെ ഇത്രയും വഷളാക്കിയത് എന്നു പറയാതിരിക്കാൻ വയ്യാ. നടപടി സ്വീകരിക്കാൻ ചുമതലയുള്ളവരെ പ്രതിരോധത്തിലാക്കുകയും തീരുമാനമെടുക്കേണ്ട സംവിധാനങ്ങളെ പ്രതിസന്ധിയിലാക്കുകയും ചെയ്യുക എന്ന തന്ത്രം വളരെ ഭംഗിയായി പയറ്റുന്നതിൽ വിദഗ്ധരായ 'മിടുക്കന്മാർ' യാതൊരു നിയന്ത്രണവുമില്ലാതെ അവരുടെ മിടുക്കു കാട്ടുകയാണ്. എന്തുകൊണ്ടാണ് സഭയിലെ അധികാരികൾക്ക് ഈ തന്ത്രം മനസ്സിലാകാതെ പോകുന്നത്?

ഒരുകാര്യം പറയാതെ വയ്യാ. അവ്യവസ്ഥിതി അരങ്ങുവാഴുന്ന ഇന്നത്തെ സാഹചര്യം ഒരുപാടു വിശ്വാസികളെ കരകയറാനാവാത്ത വിശ്വാസപ്രതിസന്ധിയിലേക്ക് തള്ളിവിട്ടിട്ടുണ്ട്. അനേകം വൈദികരുടെ സമർപ്പണത്തെ പ്രതിസന്ധിയിലാക്കിയിട്ടുണ്ട്. നിവർത്തികേടുകൊണ്ടുമാത്രം പലരും സഭാവിരുദ്ധ നിലപാടിലേക്ക് പോകാൻ ഇടയായിട്ടുണ്ട്. നിത്യവും കുർബാന ചൊല്ലാൻ വരുന്ന വൈദികരുടെ വാക്കുകളിൽ വിശ്വസിച്ചു വിശ്വാസികൾ മാത്രമല്ല സമർപ്പിതർപോലും സഭക്കെതിരെ തിരിയാൻ ഇടവന്നിട്ടുണ്ട്. ഇതെല്ലാംകൂടി കേരളത്തിന്റെയും ഭാരതത്തിന്റെതന്നെയും ക്രൈസ്തവ ജീവിതത്തെ മുൻപെങ്ങും ഇല്ലാത്തവിധം അന്ധകാരത്തിലാക്കിയിട്ടുണ്ട്.

കത്തോലിക്കാ സഭയുടെ ക്രെഡിബിലിറ്റിയെയും കെട്ടുറപ്പിനെയും പൊതുനിരത്തിൽ വിചാരണ ചെയ്യുന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ എത്തിനിൽക്കുന്നു. കണ്ടില്ലെന്നു നടിച്ചു മിണ്ടാതിരിക്കാൻ ഇനി ആർക്കാണ് കഴിയുക? പടിപടിയായ തിരുത്തൽ നടപടിയുമായി മുന്നോട്ടുപോകാൻ അധികാരത്തിലിരിക്കുന്നവർ ഇനിയും അമാന്തിക്കരുതേ! ??



സാർവത്രിക സഭയിലെ വേദപാരംഗതർ



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

# മഹാനായ വി. ഗ്രിഗറി മാർപാപ്പ

**ആമുഖം**

ആഗോളകത്തോലിക്കാ സഭയിലെ രണ്ടു സഹസ്രാബ്ദങ്ങളിലെ അണമുറിയാത്ത നേതൃശൃംഖലയിൽ അതുല്യസ്ഥാനം കരഗതമാക്കിയ വി. ഗ്രിഗറി മാർപാപ്പയെ മഹാന്മാരിൽ മഹാൻ എന്നാണ് അനന്തര തലമുറ വിശേഷിപ്പിച്ചത്. ജന്മം കൊണ്ടും കർമ്മം കൊണ്ടും മഹാനായിരിക്കുന്ന വി. ഗ്രിഗറി, സഭ ഔദ്യോഗികമായി വേദപാരംഗതരുടെ നിരയിൽ ചേർത്ത, ആദ്യ നാല് സഭാപിതാക്കന്മാരിലൊരാളാണ്. അമ്മയും അപ്പന്റെ രണ്ടു സഹോദരിമാരും വിശുദ്ധരുടെ ഗണത്തിൽ ഉൾപ്പെട്ടിരിക്കുന്ന പരിശുദ്ധിയുടെ പരിമളം നിറഞ്ഞ കുടുംബത്തിലാണ് അദ്ദേഹത്തിന്റെ ജനനം. റോമിലെ സെനറ്ററുടെ മകനും മുപ്പതാമത്തെ വയസ്സിൽ നഗരത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട അദ്ധ്യക്ഷനും പിതാവിന്റെ മരണത്തോടെ വലിയ സമ്പന്നനുമായ ഗ്രിഗറി ഭൗതിക ഉയരങ്ങൾ ഇനിയും കീഴടക്കേണ്ടവനായിരുന്നു. എല്ലാവരെയും അതിശയിപ്പിച്ചുകൊണ്ട് തന്റെ സമ്പാദ്യമെല്ലാം ദാനം ചെയ്തു ഏഴു ആശ്രമങ്ങൾ ആരംഭിച്ചു അതിലൊന്നിൽ അർത്ഥിയായി ചേർന്ന ഗ്രിഗറി തന്റെ ശിഷ്ടജീവിതം പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ദൈവസന്നിധിയിൽ സമർപ്പിച്ചു.

ഗ്രിഗറിയുടെ നേതൃപാടവത്തിലും വിശുദ്ധിയിലും വിജ്ഞാനത്തിലും വിശ്വാസമുണ്ടായിരുന്ന റോമൻ ജനത ഡീക്കനായിരുന്ന അദ്ദേഹത്തിന്റെ എതിർപ്പ് കണക്കിലെടുക്കാതെ പത്രോസിന്റെ സിംഹാസനത്തിൽ പിടിച്ചിരുത്തി. പത്തുലക്ഷം ജനങ്ങൾക്ക് അധിവസിക്കാനായി ചക്രവർത്തിമാർ പടുത്തുയർത്തിയ റോമൻ നഗരം പുതിയ റോമായ കോൺസ്റ്റാന്റിനോപ്പിളിന്റെ ഉദയത്തോടെ പ്രതാപം നഷ്ടപെട്ട അവസ്ഥയിലായിരുന്നു. ഗ്രിഗറി മാർപാപ്പ അധികാരമേൽക്കുമ്പോൾ നാല്പതിനായിരം ജനങ്ങൾ മാത്രമുണ്ടായിരുന്ന, ഉപേക്ഷിപ്പിക്കപ്പെട്ട കെട്ടിടങ്ങളാൽ നിറഞ്ഞ, ഒരു പ്രേതനഗരമായി റോം മാറിയിരുന്നു. നിത്യനഗരത്തെ പുനരുദ്ധരിച്ചു ജനങ്ങളുടെ ജീവിതനിലവാരം മെച്ചപ്പെടുത്തുക എന്ന ഉത്തരവാദിത്വവും സഭയുടെ ആത്മീയ നേതൃത്വത്തോടൊപ്പം അദ്ദേഹം തന്റെ ചുമലിലേറ്റി. മഹാനായ ഗ്രിഗറി മാർപാപ്പയുടെ വിശുദ്ധജീവിതവും അദ്ദേഹത്തിന്റെ തൂലികത്തുമ്പിലൂടെ പകർന്നു നല്കപ്പെട്ട വിജ്ഞാനവും അനേകം തലമുറകളെ പ്രചോദിപ്പിച്ചുകൊണ്ടേയിരിക്കുന്നു.

**ബാല്യം, വിദ്യാഭ്യാസം**

ക്രിസ്തുവർഷം 540-ൽ റോമിലാണ് വി. ഗ്രിഗറിയുടെ ജനനം. ജാഗ്രതയോടെ ഇരിക്കുന്നവൻ (Vigilantius) എന്ന അർത്ഥം വരുന്ന ഗ്രിഗോറിയോസ് എന്ന ഗ്രീക്ക് നാമം ദൈവീക കാര്യങ്ങളിൽ അതീവ ശ്രദ്ധയോടെ ജീവിച്ചവൻ എന്ന നിലയിൽ ഗ്രിഗറിക്ക് അനുയോജ്യമായിരുന്നു. വളരെ സമ്പന്നവും സഭയോട് വളരെ അടുത്ത് ബന്ധം പുലർത്തിയിരുന്നതുമായ ഒരു കുടുംബം ആയിരുന്നു ഗ്രിഗറിയുടേത്. അദ്ദേഹത്തിന്റെ പിതാവ് ഗോർഡിയാനൂസ് റോമിലെ സെനറ്ററായും കുറേനാൾ നഗരത്തിന്റെ പ്രീഫെക്ട് ആയും സേവനം അനുഷ്ഠിച്ചു. സഭയുടെ ആവശ്യങ്ങളിലും ഗോർഡിയാനൂസിന്റെ സഹായം എപ്പോഴും ലഭ്യമായിരുന്നു.

വി. ഗ്രിഗറിയുടെ അമ്മ സിൽവിയ സിസീലിയയിൽ നിന്നുള്ള ഒരു ഉന്നത കുടുംബത്തിലെ അംഗമായിരുന്നു. തന്റെ ഭർത്താവ് യൗവ്വന പ്രായത്തിൽ മരിച്ചതിന് ശേഷമുള്ള ശിഷ്ടജീവിതം സന്യാസ നൈർമ്മല്യത്തോടെ സഭാശുശ്രൂ

ഷക്കായി സിൽവിയ മാറ്റിവച്ചു. സഭയിലെ വിശുദ്ധരുടെ ഗണത്തിൽ ചേർക്കപ്പെട്ടിരിക്കുന്ന വി. സിൽവിയ ഗർഭ ധാരണത്തിന്റെയും അനുഗ്രഹീത പ്രസവത്തിന്റെയും മധ്യസ്ഥയായി കണക്കാക്കപ്പെടുന്നു. ഗ്രിഗറി മാർപാപ്പയുടെ പിതാവിന്റെ രണ്ടു സഹോദരിമാർ വി. ത്രസില്ലയും വി. എമിലിയാനയും സന്യാസിനികളും സഭയിലെ വിശുദ്ധരു മാണ്. അങ്ങനെ വിശുദ്ധിയുടെ പരിപരിമളം പരത്തിയ കുടുംബത്തിലെ അംഗമായിരുന്നു. വി. ഗ്രിഗറി.

പഴയകാല റോമൻ ചക്രവർത്തിമാരുടെ കൊട്ടാരം സ്ഥിതി ചെയ്തിരുന്ന പാലത്തീൻ കുന്നിനു എതിർവശത്തായുള്ള ചേലിയൻ കുന്നിലായിരുന്നു ഗ്രിഗറിയുടെ ഭവനം. പ്രസിദ്ധമായ സർക്കസ് മാക്സിമസിനും കൊളോസി യത്തിനും മദ്ധ്യേ സ്ഥിതി ചെയ്തിരുന്ന ഈ സ്ഥലത്ത് ഇന്നും ഗ്രിഗോറിയോസിന്റെ നാമത്തിലുള്ള ബസിലിക്കയും ബെനഡിക്റ്റീൻ സന്യാസ സഭയുടെ ശാഖയായ കമൽ ദോളസ് (Camaldolese) സന്യാസ ആശ്രമവും നിലനിൽക്കുന്നു. റോമിൽ രാഷ്ട്രീയ അസ്ഥിരത നിലനിന്നിരുന്ന സമയത്താണ് ഗ്രിഗറിയുടെ ജനനം. ഇക്കാലത്തു ജെസ്റ്റീനിയൻ പ്ലേഗ് അനേകരെ കൊന്നൊടുക്കുകയും ജനങ്ങൾ പട്ടിണിയിലും മഹാമാരിയുടെ ഭീതിയിലും ജീവിച്ചിരുന്ന ഒരു കാലഘട്ടം കൂടിയായിരുന്നു. ഇത് ആത്മീയവും വൈകാരികവുമായ പ്രശ്നങ്ങൾ രാജ്യത്തുടനീളം സൃഷ്ടിച്ചു.

ഫെലിക്സ് മൂന്നാമൻ മാർപാപ്പയുടെ രണ്ടാം തലമുറയിലെ കൊച്ചുമകനും അഗാപേത്തൂസ് ഒന്നാമൻ മാർപാപ്പയുടെ ബന്ധുവുമായിരുന്നു വി. ഗ്രിഗറി. ഗ്രിഗറിക്ക് ചെറുപ്പത്തിൽ തന്നെ നല്ല വിദ്യാഭ്യാസം ലഭിച്ചു. വ്യാക രണവും പ്രസംഗകലയും ശാസ്ത്രവും സാഹിത്യവും നിയമവും എല്ലാം നന്നായി പഠിക്കുകയും ഇത് അദ്ദേഹ ത്തിന്റെ മുന്നോട്ടുള്ള വളർച്ചയിൽ സഹായിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കുടുംബ മഹിമയേക്കാൾ സ്വന്തം കഴിവുകൊണ്ടാണ് മുപ്പതാമത്തെ വയസ്സിൽ റോമിലെ ഏറ്റം വലിയ പദവിയായ പ്രീഫെക്ട് സ്ഥാനം അലങ്കരിക്കുന്നതിന് ഗ്രിഗറിക്ക് സാധിച്ചത്.

### റോമൻ പ്രീഫെക്ട്, സന്യാസി, നയതന്ത്രജ്ഞൻ

പിതാവിന്റെ മരണശേഷം റോമിലെ ഏറ്റം സമ്പന്നനായ വ്യക്തിയായി ഗ്രിഗറി മാറി. പിതാവിന്റെ പാത പിന്തുടർന്ന് റോമൻ ഭരണത്തിൽ പടിപടിയായി ഉയർന്നു അവസാനം അവിടുത്തെ പ്രീഫെക്ട് ആയിത്തീർന്നു. ഇത് ഭാവിയിലെ ഉത്തരവാദിത്തങ്ങൾ അവധാനതയോടെ കൈകാര്യം ചെയ്യുന്നതിന് വലിയ ഭരണ പരിചയമാണ് അദ്ദേഹത്തിന് നല്കിയത്. എന്നാൽ ഭൗതികതയോടും അധികാരത്തോടും വിരക്തി തോന്നിയ ഗ്രിഗറി അതികം താമസിയാതെ പ്രീഫെക്ട് സ്ഥാനം ഉപേക്ഷിച്ചു സന്യാസത്തെ ആശ്ലേഷിച്ചു. ഇറ്റലിയിലെ വിവിധ ഭാഗങ്ങളിൽ ഉണ്ടായിരുന്ന തന്റെ സ്വത്തുക്കൾ ഏഴു സന്യാസ ആശ്രമങ്ങൾക്കായി നല്കുകയും റോമിലെ ചേലിയോ കുന്നിലുണ്ടായിരുന്ന കുടുംബ ബംഗ്ലാവ് അന്ത്രയോസ് അപ്പസ്തോലന്റെ പേരിലുള്ള ഒരു ആശ്രമമാക്കി മാറ്റുകയും അവിടെ അദ്ദേഹം സന്യാസ ജീവിതം ആരംഭിക്കുകയും ചെയ്തു. (പിന്നീട് ഗ്രിഗറിയുടെ കാലശേഷം ഈ ഭവനം സാൻ ഗ്രിഗോറിയോ അൽ ചേലിയോ എന്ന് അറിയപ്പെടാൻ തുടങ്ങി).

ഗ്രിഗറിയുടെ ആശ്രമ ജീവിതം അധികകാലം നീണ്ടു നിന്നില്ല. അദ്ദേഹത്തിന്റ കഴിവുകളെക്കുറിച്ചു നല്ല ബോധ്യമുണ്ടായിരുന്ന പെലാജിയൂസ് രണ്ടാമൻ മാർപാപ്പ ഗ്രിഗറിയെ ഒരു ഡീക്കനാക്കി അഭിഷേകം ചെയ്യുകയും തന്റെ അപ്പൊക്രിസാരിയൂസ് (അപ്പസ്തോലിക നുൺഷിയോ) ആയി എ.ഡി. 579-ൽ കോൺസ്റ്റാന്റിനോപ്പിളിലേക്ക് അയക്കുകയും ചെയ്തു. റോമൻ ചക്രവർത്തി അധിവ സിക്കുന്ന സ്ഥലമെന്ന നിലയിലും പൗരസ്ത്യ സഭയുടെ ആസ്ഥാനമെന്ന നിലയിലും കോൺസ്റ്റാന്റിനോപ്പിലേക്കുള്ള ഈ നിയമനം വലിയ പ്രാധാന്യമുള്ളതായിരുന്നു. ഗ്രിഗറിക്ക് ബൈസന്റൈൻ ലോകത്തെയും പൗരസ്ത്യ സഭയിലെ ആരാധനക്രമത്തെയും അടുത്തറിയുന്നതിന് ഈ നിയമനം അവസരമൊരുക്കി. കോൺസ്റ്റാന്റിനോപ്പിളിൽ വച്ച് റോമൻ സാമ്രാജ്യത്തിലെ പല ഉന്നത വ്യക്തിത്വങ്ങളെയും അടുത്ത് പരിചയപ്പെടുന്നതിന് ഗ്രിഗറിക്ക് സാധിച്ചു.

### സന്യാസിയിൽ നിന്നും മാർപാപ്പയിലേക്ക്

കോൺസ്റ്റാന്റിനോപ്പിളിലെ ദൗത്യം വിജയകരമായി പൂർത്തിയാക്കി 586-ൽ റോമിൽ തിരികെയെത്തിയ ഗ്രിഗറി തന്റെ ആശ്രമ ജീവിതത്തിലേക്ക് പുനഃപ്രവേശിച്ചു. എന്നിരുന്നാലും ഈ സമയത്തും പെലാജിയൂസ് രണ്ടാമൻ മാർപാപ്പയെ ഔദ്യോഗിക ജോലികളിൽ സഹായിക്കാനും അദ്ദേഹം സമയം കണ്ടെത്തി. റോമിനെ ഗ്രസിച്ച പ്ലേഗിന് ഇരയായി എ.ഡി. 590 ഫെബ്രുവരി 7-ന് പെലാജിയൂസ് മാർപാപ്പ കാലം ചെയ്തു. റോമിലെ ജനങ്ങളും വൈദിക സംഘവും ചേർന്ന് ഗ്രിഗറിയുടെ അസാന്നിധ്യത്തിൽ ആശ്രമസ്ഥനും ഡീക്കനുമായിരുന്ന അദ്ദേഹത്തെ അടുത്ത മാർപാപ്പയായി ഐകകണ്ഠേന തിരഞ്ഞെടുത്തു. അങ്ങനെ മാർപാപ്പ സ്ഥാനത്തെത്തുന്ന ആദ്യ സന്യാസിയായി മഹാനായ വി. ഗ്രിഗറി. ഈ തിരഞ്ഞെടുപ്പ് സമയത്തു മറ്റെല്ലാം മറന്ന് റോമിലെ മഹാമാരിയിൽ കഷ്ടപ്പെടുന്ന ജനങ്ങളെ സഹായിക്കുന്ന തിരക്കിലായിരുന്നു ഗ്രിഗറി.

മാർപാപ്പയുടെ തിരഞ്ഞെടുപ്പിന് സാധുത ഉണ്ടാവ ണമെങ്കിൽ കോൺസ്റ്റാന്റിനോപ്പിളിലെ ചക്രവർത്തിയുടെ അംഗീകാരം വേണ്ടുന്ന കാലഘട്ടമായിരുന്നു ഇത്. താൻ ആവശ്യപ്പെടുകയോ ആഗ്രഹിക്കുകയോ ചെയ്യാത്ത ഈ പദവിയിലേക്ക് തന്നെ തിരഞ്ഞെടുത്തതിനു ഒരു കാരണ വശാലും അംഗീകാരം നല്കരുതെന്ന് ചക്രവർത്തിക്ക് ഗ്രിഗറി കത്തെഴുതി. എന്നാൽ ചക്രവർത്തിയുടെ സ്വീകാരം താമസിയാതെ എത്തിയപ്പോൾ എതിർപ്പ് പരസ്യമായി പ്രകടിപ്പിച്ചു കൊണ്ടുതന്നെ ഗ്രിഗറി മാർപാപ്പ സ്ഥാനം ഏറ്റെടുത്തു.

സന്യാസ ജീവിതത്തിലെ ധ്യാനനിരതമായ ജീവിത ത്തിൽ നിന്നും വലിയ ഉത്തരവാദിത്വങ്ങളുള്ള മാർപാപ്പയുടെ ജീവിതം തനിക്കു ചേരുന്നതല്ല എന്ന് തന്റെ ആദ്യകാല രചനകളിൽ അദ്ദേഹം എഴുതിയിട്ടുണ്ട്. അന്തിയോഖ്യയിലെ ഒരു ബിഷപ്പിന് എഴുതിയ കത്തിൽ ഗ്രിഗറി മാർപാപ്പ ഇപ്രകാരം പറയുന്നു: ജീവിത വ്യഥയുടെ നിരവധി തിരമാലകൾ എന്റെ ജീവിതത്തിലേക്ക് ആഞ്ഞടിക്കുന്നു... സുകൃതങ്ങളുടെ പ്രശാന്തതയിൽ വിരാജിക്കുന്ന അങ്ങയുടെ പ്രാർത്ഥനയാകുന്ന കരം നീട്ടി എന്റെ ഈ അപകടാവ സ്ഥയിൽ എന്നെ സഹായിക്കുക. മാർപാപ്പ സ്ഥാനം



നിരസിച്ചത് ഒരു വിശുദ്ധന്റെ എളിമയുടെ അടയാളമായി കാണാമെങ്കിലും അന്നത്തെ ഇറ്റലിയിലെ അസ്ഥിര രാഷ്ട്രീയ സാഹചര്യത്തിൽ ഈ ഉത്തരവാദിത്വം നിറവേറ്റാനുള്ള കഴിവ് തനിക്കില്ല എന്ന യാഥാർഥ്യ ബോധത്തിൽ നിന്നും കൂടി ഉരുവായതാകാം.

**ലൊംബാർഡുകളുടെ മാനസാന്തരം**

ഇക്കാലയളവിൽ ജർമ്മാനിക്ക് വംശജരായ ലൊംബാർഡുകൾ ഇറ്റലി തങ്ങളുടെ അധീനതയിൽ കൊണ്ടുവരാനുള്ള പരിശ്രമത്തിലായിരുന്നു. റെവന്നാ കേന്ദ്രമാക്കി കോൺസ്റ്റാന്റിനോപ്പിളിലെ ചക്രവർത്തി തന്റെ പ്രതിനിധിയിലൂടെ ഇറ്റലിയുടെ ഭരണം നടത്തിയിരുന്നതിനാൽ ഇവരെ ഉന്മൂലനം ചെയ്യുക എന്നതായിരുന്നു ചക്രവർത്തിയുടെ ഉദ്ദേശം. ഇത് സാധ്യമല്ലെന്ന് അറിയാമായിരുന്ന ഗ്രിഗറി മാർപാപ്പ അവരോടു പ്രായോഗികമായ സമീപനമാണ് സ്വീകരിച്ചത്. നിഖ്യാ സുന്നഹദോസിൽ വച്ച് സഭ തള്ളിപ്പറഞ്ഞ ആര്യൻ പാഷണ്ഡത അനുധാവനം ചെയ്തിരുന്നവരായിരുന്നു ഇവരിലധികവും. എന്നാൽ ഗ്രിഗറി മാർപാപ്പയുടെ ശ്രമഫലമായി ബവേറിയയിൽ നിന്നുള്ള തെയോഡെലിൻഡ രാഞ്ജി കത്തോലിക്കാ വിശ്വാസം സ്വീകരിക്കുകയും അവരുടെ സ്വാധീനത്താൽ ലൊംബാർഡുകൾ സാവധാനം സത്യവിശ്വാസത്തിലേക്ക് എത്തുകയും ചെയ്തു. ഒരേ സമയം നയതന്ത്ര മാർഗ്ഗങ്ങൾ ഉപയോഗിച്ച് യുദ്ധം ഒഴിവാക്കുകയും അതേസമയം പ്രാർത്ഥനയിലും ദൈവാശ്രയത്തിലായിരുന്നുകൊണ്ട് അവരെ ക്രിസ്തീയ വിശ്വാസത്തിലേക്ക് ഗ്രിഗറി മാർപാപ്പ എത്തിക്കുകയും ചെയ്തു.

**വലിയ മാറ്റങ്ങളുടെ തുടക്കം**

റോമിലെ പ്രീഫെക്ടായും സന്യാസ ഭവനത്തിന്റെ അധിപനായും ജോലി ചെയ്ത വി. ഗ്രിഗറിക്ക് ഭൗതികവും ആത്മീയവുമായ കാര്യങ്ങളിൽ നല്ല അവഗാഹം ഉണ്ടായിരുന്നു. എന്നാൽ എല്ലാ തരത്തിലും താറുമാറായി കിടന്നിരുന്ന റോമിനെ ശരിയാക്കുക പ്രയാസമേറിയ ദൗത്യം ആയിരുന്നു. തന്റെ ഒന്നാമത്തെ ഉത്തരവാദിത്വമായി മാർപാപ്പ കരുതിയത് പട്ടിണിയിലും ദുരിതത്തിലുമായിരുന്ന ജനത്തെ സഹായിക്കുകയായിരുന്നു. സഭയുടെ എല്ലാ വിഭവങ്ങളും പാവങ്ങളെ സഹായിക്കാൻ ഉപയോഗിക്കണമെന്ന് അദ്ദേഹം ഇറ്റലി, ഗൗൾ (ഫ്രാൻസ്), സിസിലി, വടക്കൻ ആഫ്രിക്ക പ്രദേശങ്ങളിലെ സഭാധികാരികൾക്ക് കത്തുകൾ അയച്ചു. സഭയ്ക്ക് ഭൗതിക വളർച്ചയ്ക്കുള്ള യാതൊരു താത്പര്യവും ഉണ്ടാകരുതെന്നും എല്ലാം ജനങ്ങളുടെ നന്മയ്ക്കായി ഉപയോഗിക്കണമെന്നും അദ്ദേഹം എഴുതി. ഇത് നമ്മുടെ സ്വത്തല്ല, ദൈവജനത്തിന്റേതാണ്... ഇതാണ് ക്രിസ്തുവിന്റെ മനോഭാവം എന്നതായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. തന്നിലൂടെ ഇപ്പോൾ വി. പത്രോസ് തന്നെയാണ് ഈ ജനത്തെ സഹായിക്കാൻ ഇറങ്ങിയിരിക്കുന്നതെന്നും അദ്ദേഹം കരുതി. മറ്റുള്ളവരുമായി സന്ധി സംഭാഷണത്തിനും സൈനികർക്ക് സഹായം നൽകുന്നതിലും ഉന്നത സ്ഥാനത്തേയ്ക്ക് അനുയോജ്യ നേതാക്കന്മാരെ തിരഞ്ഞെടുക്കുന്നതിനും ഗ്രിഗറി മാർപാപ്പ മുൻകൈയെടുത്തു.

**ആരാധനക്രമ നവീകരണവും ഗ്രിഗോറിയൻ സംഗീതവും**

സഭയിൽ സന്യാസത്തിന് വലിയ പ്രാധാന്യം കൊടുത്തുകൊണ്ട് പുതിയ സന്യാസ ഭവനങ്ങൾ ആരംഭിക്കുന്നതിനും അതിന്റെ ചൈതന്യത്തിൽ ജീവിക്കുന്നതിനും അനേകരെ അദ്ദേഹം പ്രചോദിപ്പിച്ചു. നിലവിലുണ്ടായിരുന്ന സന്യാസ ആശ്രമങ്ങൾ ശക്തിപ്പെടുത്തുകയും അവരുടെ നിയമങ്ങൾ പരിഷ്ക്കരിക്കുകയും ചെയ്തു. അനേകം പ്രാർത്ഥനകൾ അദ്ദേഹം എഴുതിയുണ്ടാക്കുകയും അത് മനോഹരമായി ആലപിക്കുകയും ചെയ്തു. സ്വർഗ്ഗസ്ഥനായ പിതാവേ എന്നുള്ള പ്രാർത്ഥന ലത്തീൻ ആരാധനാ പാരമ്പര്യത്തിൽ വിശുദ്ധ കുർബാനയിൽ ആദ്യമായി ഉപയോഗിക്കുന്നതും ഗ്രിഗറി മാർപാപ്പയാണ്. (അതല്ല ഇന്നത്തെ സ്ഥാനത്ത് കുർബാനയിൽ അത് പ്രതിഷ്ഠിക്കുകയായിരുന്നു അദ്ദേഹം ചെയ്തതെന്നും പറയപ്പെടുന്നു).

ഇന്നും പാശ്ചാത്യ സഭയിൽ ഉപയോഗത്തിലുള്ള പ്രസിദ്ധമായ ഗാനാലാപന ശൈലിയാണ് ഗ്രിഗോറിയൻ ചാന്റ്. കരോലിഞ്ചിയൻ, റോമൻ, ഗാള്ളിക്കൻ രാഗങ്ങളുടെ സമ്മിശ്രമാണ് ഗ്രിഗോറിയൻ സംഗീതത്തിലൂടെ പുതിയതായി പിറവിയെടുത്തത് എന്നാണ് പണ്ഡിത മതം. റോമൻ ആരാധനാക്രമത്തിൽ വി. ഗ്രിഗറി പ്രധാനമായും ഏഴു മാറ്റങ്ങൾ വരുത്തിയെന്നു പഠനങ്ങൾ പറയുന്നു. അതുപോലെ തന്നെ സുവിശേഷം വായിക്കുകയോ പാടുകയോ ചെയ്യുന്നത് ഡീക്കന്മാരും അതിന് മുകളിലുള്ള ശുശ്രൂഷാ പട്ടം ലഭിച്ചവും ആയിരിക്കണമെന്ന് അദ്ദേഹം നിഷ്കർഷിച്ചു. പ്രാർത്ഥനാപുസ്തകങ്ങളിലും അദ്ദേഹം മാറ്റങ്ങൾ കൊണ്ടുവരുകയും പുതുതായി ധാരാളം ഗാനങ്ങൾ രചിക്കുകയും ചെയ്തു. ഗ്രിഗറിയുടെ നാമത്തിലാണ് ഇത് അറിയപ്പെടുന്നതെങ്കിലും മറ്റനേകരുടെ സംഭാവനകൾ മനോരഹരമായ ഗ്രിഗോറിയൻ സംഗീതത്തിന്റെ ഉത്ഭവത്തിലും വളർച്ചയിലും ഉണ്ടായിട്ടുണ്ട്. എന്നിരുന്നാലും ഗ്രിഗറി മാർപാപ്പ വരുത്തിയ വലിയ മാറ്റങ്ങൾ പൗരസ്ത്യ ആരാധനാ ക്രമത്തെ കൂടുതൽ മനോഹരവും അർത്ഥവത്തും ആക്കാൻ സഹായിച്ചിട്ടുണ്ട്.

**ഗ്രിഗോറിയൻ കുർബാന**

മരിച്ച ഒരാൾക്ക് വേണ്ടി മുപ്പത് ദിവസം മുടക്കം കൂടാതെ കുർബാന അർപ്പിച്ചു പ്രാർത്ഥിക്കുന്നതിനെയാണ്

ഗ്രിഗോറിയൻ കുർബാന എന്ന് ഇന്ന് അറിയപ്പെടുന്നത്. പാശ്ചാത്യ പാരമ്പര്യത്തിലെ ഈ ആചാരം ഇന്ന് പല പൗരസ്ത്യ സഭകളിലും അനുഷ്ഠിക്കുന്നുണ്ട്. വി. ഗ്രിഗറിയാണ് ഇങ്ങനെയുള്ള ഒരു പാരമ്പര്യത്തിന്റെ തുടക്കക്കാരൻ. അതിന്റെ പിന്നിൽ അദ്ദേഹത്തിന്റെ ആശ്രമ ജീവിതവുമായി ബന്ധപ്പെട്ട ഒരു കഥയുണ്ട്. ഗ്രിഗറിയുടെ സന്യാസ ആശ്രമത്തിൽ ജസ്റ്റസ് എന്ന് പേരോടുകൂടിയ ഒരു സന്യാസി ജീവിച്ചിരുന്നു. അദ്ദേഹം വൈദ്യശാസ്ത്ര വിദഗ്നായിരുന്നതിനാൽ അനേകം രോഗികളെ ശുശ്രൂശിച്ചിരുന്നു. ജസ്റ്റസ് മരണാസന്നനായപ്പോൾ തന്റെ കൂട്ടുകാരൻ കോപിയോസിസിനോട് താൻ മൂന്ന് സ്വർണ്ണനാണയങ്ങൾ ഒളിച്ചു വച്ചിട്ടുണ്ട് എന്ന രഹസ്യം വെളിപ്പെടുത്തുന്നു. മരുന്നുകൂട്ടങ്ങളുടെ ഇടയിൽ മറച്ചുവച്ചിരുന്ന ഈ ധനം കണ്ടെത്തുകയും ആശ്രമാധിപനായിരുന്ന ഗ്രിഗറിയെ വിവരം ധരിപ്പിക്കുയും ചെയ്തു. അപ്പസ്തോല പ്രവർത്തനങ്ങളിൽ പറയുന്ന അനനിയാസ്-സപ്പീറ ദമ്പതികൾ ചെയ്ത തിന്മ പ്രവൃത്തിക്കു സമാനമായി കണ്ടു ജസ്റ്റസിനു തന്റെ തെറ്റിന്റെ കാഠിന്യം വെളിപ്പെടുത്തുന്നതിന് വേണ്ടി മറ്റുള്ളവർ മരണാസന്നനായ അദ്ദേഹത്തെ സന്ദർശിക്കുന്നതിൽ നിന്നും ഗ്രിഗറി വിലക്കി. അങ്ങനെ തന്റെ തെറ്റിനെക്കുറിച്ചു ജസ്റ്റസ് പശ്ചാത്തപിച്ചു മരിക്കുന്നു. അദ്ദേഹത്തിന്റെ മൃതദേഹത്തോടൊപ്പം ഈ സ്വർണ്ണ നാണയങ്ങളും ഇട്ടു ആശ്രമത്തിന് പുറത്തുള്ള സ്ഥലത്തു അടക്കം ചെയ്തു.

എന്നാൽ ജസ്റ്റസ് മരിച്ചു മുപ്പത് ദിവസത്തിന് ശേഷം ഗ്രിഗറിക്ക് അദ്ദേഹത്തോട് സഹതാപം തോന്നുകയും ആശ്രമത്തിൽ അദ്ദേഹത്തിന് വേണ്ടി മുപ്പത് ദിവസം പ്രാർത്ഥിച്ചു കുർബാന അർപ്പിക്കുകയും ചെയ്തു. മുപ്പതാമത്തെ ദിവസം തന്റെ കൂട്ടുകാരന് ജസ്റ്റസ് സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു ദൈവം തന്നോട് കരുണ കാണിച്ചെന്നും മുപ്പത് ദിവസങ്ങളിലെ മുടക്കം കൂടാതെയുള്ള കുർബാന അതിന് സഹായകരമായിരുന്നുവെന്നും പറയുന്നു. അങ്ങനെയാണ് ഗ്രിഗോറിയൻ കുർബാന ചൊല്ലുന്ന പാരമ്പര്യം സഭയിൽ നിലവിൽ വന്നത്.

**ഇംഗ്ലണ്ടിന്റെ സുവിശേഷവത്ക്കരണം**

തന്റെ സന്യാസ കാലഘട്ടത്തിൽ തന്നെ ഇംഗ്ലണ്ടിൽ സുവിശേഷം അറിയിക്കണമെന്നത് ഗ്രിഗറിയുടെ ആഗ്രഹമായിരുന്നു. ഈ ആവശ്യവുമായി പെലാജിയൂസ് മാർപാപ്പയെ അദ്ദേഹം സമീപിച്ചതറിഞ്ഞ റോമിലെ ജനങ്ങൾ ഗ്രിഗറി റോമിൽ നിന്ന് മാറി നിൽക്കുന്നതിനു സമ്മതിച്ചില്ല. എന്നാൽ പിന്നീട് അദ്ദേഹം മാർപാപ്പ ആയപ്പോൾ തന്റെ ആശ്രമത്തിന്റെ അധിപനായിരുന്ന കാന്റർബെറിയിലെ വി. അഗസ്റ്റിനെ അവിടേയ്ക്ക് ഈ ദൗത്യവുമായി അയക്കുന്നു. വി. അഗസ്റ്റിന്റെയും നാല്പത് സന്യാസികളുടെയും ശ്രമഫലമായി ഇംഗ്ലണ്ട് മുഴുവൻ ക്രിസ്തീയ വിശ്വാസം സ്വീകരിച്ചു എന്ന് ചരിത്രം രേഖപ്പെടുത്തുന്നു. ഈ ദൗത്യം ചരിത്രത്തിൽ അറിയപ്പെടുന്നത് ഗ്രിഗോറിയൻ മിഷൻ എന്ന പേരിലാണ്. ഇന്നും വി. അഗസ്റ്റിനോടൊപ്പം ഇംഗ്ലണ്ടിലെ സഭ വളരെയധികം ആദരിക്കുന്ന വിശുദ്ധനാണ് മഹാനായ ഗ്രിഗറി.

നാലാം നൂറ്റാണ്ട് മുതൽ തന്നെ റോമൻ പ്രവിശ്യ ആയിരുന്ന ബ്രിട്ടണിൽ ക്രിസ്തീയ വിശ്വാസം വേരോടിയിരുന്നു. ബിഷപ്പിനെ കേന്ദ്രീകരിച്ചു രൂപതയെന്ന ആശയത്തിൽ നിന്നും വ്യത്യസ്തമായി ചില ആശ്രമങ്ങൾ പരിപാലിച്ചിരുന്ന ക്രിസ്തീയ സമൂഹങ്ങൾ ആയിരുന്നു മിക്കവയും. എന്നാൽ റോമൻ സാമ്രാജ്യ ഭരണം അവസാനിച്ചു ആംഗ്ലോ-സാക്സൺ വംശജർ ആധിപത്യം സ്ഥാപിക്കുന്നതോടെ ക്രിസ്തീയത അപ്രത്യക്ഷമായ സാഹചര്യമായിരുന്നു. റോമിലെ വി. അന്ത്രയോസിന്റെ ആശ്രമത്തിലെ ആബട്ടായിരുന്ന അഗസ്റ്റിനെ എ.ഡി. 595-ൽ ഗ്രിഗറി ബ്രിട്ടണിലേക്ക് അയച്ചു. മാത്രമല്ല ഈ ദൗത്യത്തിന് ഫ്രാങ്കിഷ് രാജാക്കന്മാരുടെ സഹായം അഭ്യർത്ഥിച്ചുകൊണ്ട് ഗ്രിഗറി ധാരാളം കത്തുകളും അയച്ചു. അന്നത്തെ കാലത്ത് വലിയ തോതിലുള്ള വിശ്വാസ സ്വീകരണത്തിന് ഭരണാധികാരികളെ മാനസാന്തരപ്പെടുത്തേണ്ടിയിരുന്നു. അതിൽ അഗസ്റ്റിൻ വിജയിക്കുകയും ഇംഗ്ലണ്ടിലെ മിക്ക പ്രദേശങ്ങളിലും ക്രിസ്തീയ വിശ്വാസം ചെന്നെത്തുകയും ചെയ്തു. അങ്ങനെ ഇംഗ്ലണ്ടിലെ ആദ്യ രൂപതയായി കാന്റർബറി മാറുകയും അഗസ്റ്റിനെ ആർച്ചുബിഷപ്പായി ഗ്രിഗറി മാർപാപ്പ നിയമിക്കുകയും ചെയ്തു.

**ദൈവത്തിന്റെ ദാസന്മാരുടെ ദാസൻ**

ഗ്രിഗറി മാർപാപ്പ തന്റെ പ്രധാന സ്ഥാനനാമമായി ഉപയോഗിച്ചിരുന്നത് ദൈവത്തിന്റെ ദാസന്മാരുടെ ദാസൻ (*Servus Servorum Dei*) എന്നതാണ്. വി. ഗ്രിഗറിയുടെ ഈ മഹനീയ മാതൃക പിന്തുടർന്ന് അതിന് ശേഷമുള്ള മാർപാപ്പമാർ എല്ലാം തന്നെ തങ്ങളുടെ പേരിനോട് ചേർത്ത് ഈ സ്ഥാനനാമവും ഉപയോഗിക്കാൻ തുടങ്ങി. ക്രിസ്തീയ നേതൃത്വത്തിന്റെ അന്തസത്ത കൃത്യമായി വെളിവാക്കുന്ന ഒരു പ്രയോഗമാണിത്. എന്നാൽ വി. ഗ്രിഗറി ഈ നാമം സ്വീകരിച്ചതിന് പിന്നിൽ ചരിത്രപരമായ ഒരു കാരണവും ഉണ്ട്.

പൗരസ്ത്യ റോമൻ സാമ്രാജ്യം എല്ലാ കാര്യങ്ങളിലും തങ്ങളുടെ അധികാരം സ്ഥാപിച്ചെടുക്കാൻ ശ്രമിച്ചിരുന്ന കാലഘട്ടമായിരുന്നു ഇത്. കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് എക്കുമെനിക്കൽ പാത്രീയർക്കീസ് എന്ന സംജ്ഞ ഉപയോഗിച്ചുകൊണ്ട് താനാണ് മറ്റെല്ലാ ക്രിസ്തീയ അധികാരികളിലും ഒന്നാമൻ എന്ന് വാദിച്ചു. സഭയുമായി ബന്ധപ്പെട്ട കാര്യത്തിൽ പൗരസ്ത്യ ദേശത്തിന്റെമേലും മാർപാപ്പയ്ക്കാണ് അധികാരം എന്ന് വി. ഗ്രിഗറി എഴുതി. എക്കുമെനിക്കൽ പാത്രീയർക്കീസ് എന്ന പദവി മാർപാപ്പ ഉൾപ്പെടെ ആർക്കും ഉപയോഗിക്കാൻ അവകാശമില്ല എന്നും



വി. ഗ്രിഗറി നിലപാടെടുത്തു. ഇത്തരുണത്തിലാണ് നേതാക്കന്മാർ സേവനം ചെയ്യുന്നതിൽ ആയിരിക്കണം ഒന്നാമതായിരിക്കേണ്ടത് എന്ന ആശയവും അദ്ദേഹം മുന്നോട്ട് വച്ചത്. അങ്ങനെ ചരിത്രത്തിൽ ആദ്യമായി ദൈവത്തിന്റെ ദാസന്മാരുടെ ദാസൻ എന്ന സംജ്ഞയോടുകൂടി എല്ലാ ഔദ്യോഗിക തിരുവെഴുത്തുകളും ഗ്രിഗറി മാർപാപ്പ ഒപ്പിടാൻ തുടങ്ങി.

ഗ്രിഗറി മാർപാപ്പയുടെ അജപാലന നിയമങ്ങൾ എന്ന കൃതിയുടെ അവസാന ഭാഗത്തു എളിമയെക്കുറിച്ചാണ് മാർപാപ്പ സംസാരിക്കുന്നത്. വി. ഗ്രിഗറി എഴുതുന്നു: ഒരാൾ അനേകം പുണ്യങ്ങൾ ആർജ്ജിച്ചു കഴിയുമ്പോൾ, തന്റെ തന്നെ കുറവുകളെക്കുറിച്ചു ബോധ്യം വരികയും എളിമപ്പെടുകയും വേണം. താൻ നേടിയെടുത്തതിനെക്കാൾ ചെയ്യാമായിരുന്ന കാര്യങ്ങൾ ഉപേക്ഷിച്ചതിനെക്കുറിച്ചു ധ്യാനിച്ചു കാര്യങ്ങൾ കൂടുതൽ മെച്ചപ്പെടുത്താൻ ശ്രമിക്കേണ്ടതാണ്. ആത്മാവിന്റെ പരിപാലനമാണ് ഏറ്റം ഉന്നതമായ കല എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. അതിനാൽ അതിനുതകുന്ന തരത്തിലുള്ള ജീവിത ശൈലി ആയിരിക്കണം നേതാക്കന്മാർക്കെന്ന് അദ്ദേഹം നിഷ്ക്കർഷിച്ചിരുന്നു.

**ബൗദ്ധിക സംഭാവനകൾ**

ഒരു മാർപാപ്പയുടെ തിരക്കുപിടിച്ച ജോലികൾക്കിടയിലും ധാരാളം കൃതികൾ അദ്ദേഹം രചിക്കുകയും അത് അനന്തര തലമുറകൾക്ക് അമൂല്യ നിധിയായി ഭവിക്കുകയും ചെയ്തു. ഇക്കാലയളവിൽ അദ്ദേഹം കത്തുകളിലൂടെ ബിഷപ്പുമാരും സുഹൃത്തുക്കളും പണ്ഡിതന്മാരുമായി നടത്തിയ എണ്ണൂറിലധികം ആശയവിനിമങ്ങളിൽ മിക്കവയും ഇന്നും സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. വി. ഗ്രിഗറിയുടെ സുവിശേഷങ്ങളെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള പ്രസംഗങ്ങളും നമുക്കിന്ന് ലഭ്യമാണ്. എന്നാൽ ഏറ്റം ആധികാരികവും പ്രധാനപ്പെട്ടതുമായി കണക്കാക്കുന്നത് തന്റെ സഭാഭരണത്തിന്റെ ആരംഭത്തിൽ പ്രസിദ്ധീകരിച്ച അജപാലന നിയമങ്ങൾ (*Regula Pastoralis*) ആണ്.

ഒരു മാതൃകാബിഷപ്പ് തന്റെ ജനങ്ങളുടെ അദ്ധ്യാപകനും വഴികാട്ടിയും ആയിരിക്കണം എന്ന് ഈ ഗ്രന്ഥത്തിൽ ഗ്രിഗറി മാർപാപ്പ പറയുന്നു. അതിനാൽ ഇങ്ങനെയുള്ള ഉത്തരവാദിത്വം നിറവേറ്റാൻ വിളിക്കപ്പെട്ടവർ അതിന് യോഗ്യരല്ലെങ്കിൽ അതിന്റെ പുറംമോടി കണ്ടു ആകൃഷ്ടരായി ഈ സ്ഥാനം ഏറ്റെടുക്കരുത്. ഈ ഉത്തരവാദിത്വം ആത്മഭയത്തോടും വിറയലോടും കൂടി മാത്രം നിർവഹിക്കപ്പെടാനുള്ളതാണ്. എല്ലാക്കാര്യങ്ങളിലും എല്ലായ്പോഴും ബിഷപ്പ് എല്ലാവർക്കും മാതൃകയായിരിക്കണം. അജപാലനം തന്റെ ജനത്തെ അറിഞ്ഞു അവരുടെ സാഹചര്യങ്ങൾക്ക് അനുസരണം നിർവഹിക്കാൻ ബിഷപ്പിന് കഴിയണം. തന്റെ തന്നെ ജീവിതത്തിന്റെ ഒരു വിശകലനമായിട്ടാണ് ഈ പുസ്തകം ഗ്രിഗറി മാർപാപ്പ രൂപപ്പെടുത്തിയിരിക്കുന്നത്.

സഭാ ചരിത്രത്തിൽ തന്നെ ഏറ്റം ശ്രദ്ധേയ അജപാലന കൃതികളിൽ ഒന്നായ അജപാലന നിയമങ്ങൾ അക്കാലത്തെയും മധ്യകാലയുഗത്തിലെയും മെത്രാന്മാരുടെയെല്ലാം പാഠപുസ്തകമായിരുന്നു. ഇംഗ്ലണ്ടിലെ മഹാനായ ആൽഫ്രഡ് രാജാവ് ഒൻപതാം നൂറ്റാണ്ടിൽ ഈ ഗ്രന്ഥം ആംഗലേയ ഭാഷയിലേക്ക് വിവർത്തനം ചെയ്തു തന്റെ അധികാര പരിധിയിലുള്ള എല്ലാ ബിഷപ്പുമാർക്കും അതിന്റെ ഒരു കോപ്പി എത്തിച്ചുകൊടുത്തു. ചാർലമൈൻ ചക്രവർത്തി തന്റെ രാജ്യത്തെ ബിഷപ്പുമാർ നിർബന്ധമായും ഇത് വായിച്ചിരിക്കണമെന്ന് കല്പന പുറപ്പെടുവിച്ചു. ഇത് പിന്നീട് ഫ്രാൻസിലും മറ്റു രാജ്യങ്ങളിലും ബിഷപ്പുമാരുടെ പഠനഗ്രന്ഥമായി മാറി.

ഗ്രിഗറി മാർപാപ്പയുടെ എഴുത്തുകൾ എല്ലാം തന്നെ പ്രാമാണികം എന്നതുപോലെ തന്നെ വളരെ പ്രായോഗികവും ആയിരുന്നു. ഈ രചനകൾ സ്ഥായിയായ മാറ്റങ്ങൾ സഭയിൽ കൊണ്ടുവരുന്നതിന് കാരണമായിത്തീർന്നു. വിശ്വാസികളുടെ ആവശ്യങ്ങൾക്ക് അനുസൃതമായ ഒരു അജപാലനമായിരിക്കണം സഭയുടേതെന്ന് ഗ്രിഗറി മാർപാപ്പ വിശ്വസിച്ചിരുന്നു. അദ്ദേഹത്തിന്റെ നാല്പതു സുവിശേഷാധിഷ്ഠിത പ്രസംഗങ്ങൾ പ്രായോഗിക അജപാലന സമീപനത്തിന്റെ നേർരേഖകളാണ്. അന്നത്തെ ജനത നേരിട്ട ദുരിതങ്ങളുടെ വെളിച്ചത്തിൽ ലോകത്തിലെ സഹനവും വേദനയും നമ്മുടെ സ്വർഗ്ഗീയ ജീവിതത്തിന്റെ ഒരുക്കത്തിന് സഹായിക്കുന്നുവെന്നും അദ്ദേഹം എഴുതി. വി.തോമസ് അക്വീനാസിന്റെ സുമ്മ തെയോളൊജിയയിൽ 374 പ്രാവശ്യം ഗ്രിഗറി മാർപാപ്പയുടെ ഉദ്ധരണികൾ ഉപയോഗിച്ചിട്ടുണ്ട്.

സംഭാഷണം എന്ന കൃതി തന്റെ സുഹൃത്തായ ഡീക്കൻ പീറ്ററിനെ അഭിസംബോധന ചെയ്തുകൊണ്ട് എഴുതിയിരിക്കുന്നതാണ്. പഴയകാലങ്ങളിലെപ്പോലെ വിശുദ്ധന്മാരെ ജനിപ്പിക്കുന്നതിന് ഇന്നത്തെ ദുഷിച്ച തലമുറയിൽ അസാധ്യമാണെന്ന് പീറ്റർ വിലപിക്കുന്നു. എന്നാൽ വി. ഗ്രിഗറി മാർപാപ്പ ഈ ആശയത്തെ എതിർത്തുകൊണ്ട് വിശുദ്ധിയിൽ ജീവിക്കാൻ എക്കാലത്തും സാധിക്കുമെന്ന് സമർത്ഥിക്കുന്നു. അടുത്തകാലത്തു മരിച്ചുപോയ, സഭ ഔദ്യോഗികമായി വിശുദ്ധരായി പ്രഖ്യാപിച്ചിട്ടില്ലാത്ത, ചില പുണ്യജീവിതങ്ങളെ അതിനുദാഹരണമായി മാർപാപ്പ ചൂണ്ടിക്കാട്ടുന്നു. വിശുദ്ധർ എല്ലാ തലമുറയിലും സഭയിൽ ഉണ്ടായിരുന്നു. അവരുടെ സാന്നിധ്യം ഏറ്റം കൂടുതലായി ഉണ്ടായിരുന്നത് സഭ വെല്ലുവിളികളെ നേരിട്ടിരുന്ന കാലഘട്ടങ്ങളിലാണ്.

ഗ്രിഗറി മാർപാപ്പ പഴയനിയമത്തിലെ ജോബിന്റെ പുസ്തകത്തിന് ഒരു വ്യാഖ്യാനം രചിക്കുകയും എസക്കിയേലിന്റെ പുസ്തകത്തെ അധികരിച്ചു പ്രസംഗങ്ങൾ നടത്തുകയും ചെയ്തു. ജോബിന്റെ പുസ്തകം അദ്ദേഹം വ്യാഖ്യാനിച്ചിരിക്കുന്നത് സഭയിലെ പിതാക്കന്മാരുടെ പരമ്പരാഗത ശൈലി അവലംബിച്ചുകൊണ്ടാണ്. ഒന്നാമതായി അതിന്റെ വാച്യാർത്ഥം എന്തെന്ന് പറയും. അതിന് ശേഷം അതിന്റെ ആന്തരീക അർത്ഥം ജനത്തിന് മനസ്സിലാവുന്ന രീതിയിൽ വിവരിക്കും. മൂന്നാമതായി അതിന്റെ പ്രായോഗികമായ ധാർമ്മിക മാനം വായനക്കാർക്ക് തങ്ങളുടെ ജീവിതത്തെ പരിവർത്തനപ്പെടുത്തുന്നതിനായി പറഞ്ഞു കൊടുക്കും.

ഇവിടെ എടുത്തു പറയേണ്ട ഒരു കാര്യം തന്റെ പ്രബോധനങ്ങളിൽ സഭയുടെ നിലപാടുകൾ കൃത്യമായി വ്യക്തമാക്കുന്നതിനാണ് ഗ്രിഗറി മാർപാപ്പ ശ്രമിച്ചത് എന്നതാണ്. അതിൽ ഒരിടത്തും വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ കടന്നു വരാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വി. ഗ്രന്ഥത്തിന്റെ വ്യാഖ്യാനങ്ങളിൽ സൈദ്ധാന്തികമായ ഒരു നിരൂപണത്തിനല്ല അദ്ദേഹം മുതിർന്നത്,

പിന്നെയോ ആത്മാവിന്റെ പരിപോഷണത്തിനുള്ള ഉപാധിയെന്ന നിലയിൽ ദൈവബന്ധത്തിൽ ദൈവ ജനത്തെ ആഴപ്പെടുത്തുന്നതിനാണ് അദ്ദേഹം പരിശ്രമിച്ചത്.

**വിശുദ്ധൻ, മഹാൻ, വേദപാരംഗതൻ**

കടുത്ത ആരോഗ്യപ്രശ്നങ്ങൾ ജീവിതകാലം മുഴുവൻ അലട്ടിയിരുന്ന ഒരു വ്യക്തിയാണ് ഇത്രയും തീക്ഷണതയോടെ ജോലിചെയ്തത് എന്നത് വി. ഗ്രിഗറിയുടെ കാര്യത്തിൽ ഒരു അത്ഭുതമാണ്. തന്റെ അവസാന നാളുകളിൽ കലശലായ സന്ധിവാതം കാരണം എഴുന്നേറ്റു നടക്കാൻ പറ്റാത്ത അവസ്ഥയിൽ ആയിരുന്നു മാർപാപ്പ. എന്നാൽ ഈ ലോകം ക്ഷണികമാണെന്നും, ഇവിടുത്തെ മഹത്വം വരാനിരിക്കുന്ന സൗഭാഗ്യം വച്ചു നോക്കുമ്പോൾ ഒന്നുമല്ല എന്ന ചിന്തയും അദ്ദേഹത്തെ മദിച്ചിരുന്നു. ഗ്രിഗറി മാർപാപ്പയുടെ മരണത്തെക്കുറിച്ചുള്ള കാര്യമായ ചരിത്രരേഖകൾ ലഭ്യമല്ലെങ്കിലും ക്രിസ്തുവർഷം 604 മാർച്ച് 12-ന് റോമിൽ വച്ച് അദ്ദേഹം കാലം ചെയ്തു എന്ന് രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഗ്രിഗറി മാർപാപ്പയെ അടക്കിയിരിക്കുന്നത് വി. പത്രോസിന്റെ ബസിലിക്കയിലാണ്. അദ്ദേഹത്തിന്റെ സുഹൃത്തായിരുന്ന ഡീക്കൻ പീറ്റർ വിവരിച്ചിരിക്കുന്നത് പരിശുദ്ധാത്മാവിന്റെ സാന്നിധ്യം അദ്ദേഹത്തോടൊപ്പം എഴുതുമ്പോൾ മാത്രമല്ല മരണസമയത്തും ഉണ്ടായിരുന്നുവെന്നതാണ്. റോമൻ ജനത മരണത്തോടെ വിശുദ്ധനായി അവരോധിച്ച മഹാനായ വി. ഗ്രിഗറി മാർപാപ്പയുടെ തിരുന്നാൾ സെപ്റ്റംബർ മൂന്നിന് സഭ കൊണ്ടാടുന്നു.

ജനങ്ങൾ വിശുദ്ധനായി പ്രഖ്യാപിച്ചതുപോലെതന്നെ അധികം താമസിയാതെ മഹാൻ എന്ന അഭിധാനവും അദ്ദേഹത്തിന്റെ പേരിനോടൊപ്പം ചേർക്കപ്പെട്ടു. അത് കുറഞ്ഞുപോയി എന്ന് തോന്നിയ പില്ക്കാല തലമുറ വി. ഗ്രിഗറിയെ മഹാന്മാരിൽ മഹാൻ എന്ന് വിളിക്കാൻ തുടങ്ങി. 1298-ലാണ് ആദ്യത്തെ നാല് വേദപാരംഗതരുടെ ഔദ്യോഗിക പ്രഖ്യാപനം പാശ്ചാത്യ സഭയിൽ ഉണ്ടാവുന്നത്. ഈ പ്രഖ്യാപനത്തിന് മുൻപ് തന്നെ സഭയിൽ ഇവർക്ക് വലിയ അംഗീകാരം ലഭിച്ചവരായിരുന്നു. അങ്ങനെ പ്രഖ്യാപിക്കപ്പെട്ട ആദ്യത്തെ വേദപാരംഗതരാണ് വി. ഗ്രിഗറിയും, വി. അംബ്രോസും, വി. അഗസ്റ്റിനും, വി. ജെറോമും. ഇവരുടെ തിരുനാളുകൾ അതീവ പ്രാധാന്യത്തോടെ കൊണ്ടാടണമെന്ന് ബോനിഫസ് എട്ടാമൻ മാർപാപ്പ കല്പന പുറപ്പെടുവിച്ചു.



**ഉപസംഹാരം**

ഒരു സന്യാസി സഭയുടെ പരമാധ്യക്ഷൻ ആകുന്ന ആദ്യത്തെ സംഭവമാണ് ഗ്രിഗറി മാർപാപ്പയുടെ തിരഞ്ഞെടുപ്പ്. അദ്ദേഹത്തിന്റെ ജീവിതവും പ്രവർത്തനശൈലിയും സഭാ നേതൃത്വത്തിന് എക്കാലത്തെയും ഒരു പാഠപുസ്തകമാണ്. വെല്ലുവിളികളെ അവസരമാക്കി മാറ്റി സഭയെ എല്ലാത്തരത്തിലും പടുത്തുയർത്തിയ അസാമാന്യ പ്രതിഭയാണ് മഹാനായ ഗ്രിഗറി മാർപാപ്പ. അധികാരം കയ്യാളുന്നവർ എല്ലാ തരത്തിലും ദാസരായിരിക്കണമെന്ന് ക്രിസ്തുവിനെ അനുകരിച്ചുകൊണ്ട് തന്റെ ജീവിതത്തിലൂടെ അദ്ദേഹം അനന്തര തലമുറകൾക്ക് പറഞ്ഞുകൊടുത്തു. പിൽക്കാലങ്ങളിലെ മാർപാപ്പമാരിൽ പലരും തങ്ങളുടെ വെല്ലുവിളികളെ നേരിടുന്നതിന് ഗ്രിഗറി മാർപാപ്പയുടെ പ്രവർത്തന ശൈലി പാഠമായി സ്വീകരിച്ചിട്ടുണ്ട്. പ്രശ്നകലുഷിത ലോകത്തിൽ ജീവിച്ച ഒരു യോഗിയായിരുന്നു ഗ്രിഗറി മാർപാപ്പ. അദ്ദേഹം ലോകത്തിലായിരുന്നെങ്കിലും ഈ ലോത്തിന്റേത് അല്ല എന്ന ചിന്തയോടെ കാര്യങ്ങളെ കൈകാര്യം ചെയ്തു. സന്യാസ ജീവിത നാളുകളായിരുന്നു തന്റെ ജീവിതത്തിലെ ഏറ്റം ആനന്ദകരമായ ദിവസങ്ങൾ എന്ന് ഗ്രിഗറി പറയുമായിരുന്നു. അതിനാൽ തന്നെ സന്യാസത്തെ പ്രോത്സാഹിപ്പിക്കുകയും പുതിയ സന്യാസ ആശ്രമങ്ങൾ തുടങ്ങുന്നതിന് മുൻകൈയ്യെടുക്കുകയും ചെയ്തു.

ഗ്രിഗറിക്ക് പാവങ്ങളോടുള്ള സ്നേഹവും അനുകമ്പയും വാക്കുകയിൽ മാത്രം ഒതുങ്ങുന്നതായിരുന്നില്ല. നഗരത്തിലെ പന്ത്രണ്ടു പാവപ്പെട്ടവർ എല്ലാ ദിവസവും മാർപാപ്പയോടൊത്തു ഭക്ഷിച്ചിരുന്നു. പാപ്പാ സ്ഥാനത്തെ ആശ്രമശൈലിയിൽ നവീകരിക്കാനും ലളിതമാക്കാനും ഗ്രിഗറി മാർപാപ്പയ്ക്ക് കഴിഞ്ഞു. വലിയ സമ്പന്നൻ ആയിരിക്കുമ്പോൾ എല്ലാം ഉപേക്ഷിച്ചു ദാരിദ്ര്യം പുല്കിയവൻ എന്ന നിലയിൽ തന്റെ ഉന്നത സ്ഥാനവുമായി ബന്ധപ്പെട്ട ഭൗതീക കാര്യങ്ങൾ ഒന്നും മാർപ്പാപ്പയ്ക്ക് വലിയ ആകർഷണമായി തോന്നിയില്ല. ഭൗതികതയോടുള്ള അമിതാവേശം തന്റെ വിശുദ്ധിക്ക് തടസ്സമാണെന്ന തോന്നലാണ് മാർപാപ്പയ്ക്ക് ഉണ്ടായിരുന്നത്. ആൻഡ്രു എന്ന തന്റെ സമ്പന്നനായ സുഹൃത്തിനു ഗ്രിഗറി മാർപാപ്പ എഴുതിയ കത്തിലെ വാചകങ്ങൾ നമ്മുടെ അനുദിന ധ്യാനവിഷയമാക്കേണ്ടതാണ്:

നമ്മുടെ ജീവിതം ഒരു പര്യടനം മാത്രമാണ്. കടലിൽ യാനം ചെയ്യുന്നവൻ നിൽക്കുകയോ, ഇരിക്കുകയോ, കിടക്കുകയോ ചെയ്താലും കപ്പൽ പൊയ്ക്കൊണ്ടേയിരിക്കും. ഇതുപോലെയാണ് നമ്മുടെ ജീവിതവും. ഉറങ്ങിയാലും നടന്നാലും നിശബ്ദമായിരുന്നാലും സംസാരിച്ചാലും മനസ്സുണ്ടെങ്കിലും ഇല്ലെങ്കിലും കാലചക്ര സംക്രമണത്തിൽ ഓരോ ദിനവും നാം അന്ത്യത്തിലേക്ക് നീങ്ങുന്നു. നമ്മുടെ അവസാനദിനം ആഗതമാവുമ്പോൾ ഉത്ക്കണ്ഠയോടെയും ആവേശത്തോടെയും നാം സമ്പാദിച്ചതെല്ലാം എവിടെ ആയിരിക്കും? അതിനാൽ നൈമിഷിക ബഹുമതികളുടെയും സമ്പത്തിന്റെയും പിന്നാലെ അലഞ്ഞു നിന്റെ സമയം വ്യർത്ഥതയിൽ പാഴാക്കരുത്.




# Food Samaritans



റവ. ഫാ. ഷീൻ പാലക്കുഴി

ജീവിതത്തിൽ വിജയിക്കുക എന്നാൽ സമ്പത്തും സൗഭാഗ്യങ്ങളും ലാഭവും നേടുക എന്നു മാത്രമല്ല അർത്ഥം. ചില നഷ്ടങ്ങളൊക്കെ സഹിച്ച് മറ്റു മനുഷ്യരുടെ ഹൃദയങ്ങളെ നേടുക എന്നുകൂടിയാണ്. എന്താണുദ്ദേശിച്ചത് എന്നല്ലേ. അത് ഇനി പറയാൻ പോകുന്ന കഥ വായിക്കുമ്പോൾ നിങ്ങൾക്കു മനസ്സിലാകും. വെറും കഥയല്ല, A Real Life Story.

അമേരിക്കയിലെ മേരിലാൻഡിലെ ബാൾട്ടിമോറിൽ ഒരു ഏഷ്യൻ ഫ്യൂഷൻ റസ്റ്റോറന്റുണ്ട്. എക്കിബൻ എന്നാണ തിന്റെ പേര്. സ്റ്റീവ്, എഫ്രേം എന്നീ രണ്ടു സുഹൃത്തുക്കളാണ് അതിന്റെ ഉടമസ്ഥർ. രുചികരമായ വിഭവങ്ങളും സർവീസും കൊണ്ട് ആളുകളുടെ മനം കവർന്ന ഒരു റസ്റ്റോറന്റാണത്.

2022 മാർച്ചു മാസത്തിൽ റസ്റ്റോറന്റിലേക്ക് ഒരു മെയിൽ വന്നു. അയച്ചിരിക്കുന്നത് വെർമോണ്ടിൽ നിന്നുള്ള ഒരാളാണ്. ബാൾട്ടിമോറിൽ നിന്നും ഏതാണ്ട് 800 കിലോമീറ്റർ അകലെ യാണ് വെർമോണ്ട്. മെയിൽ അയച്ചിരിക്കുന്ന ആൾ തന്റെ മദർ ഇൻ ലോയ്ക്കു വേണ്ടിയാണ് അതയച്ചിരിക്കുന്നത്. ആ സ്ത്രീ തന്റെ പേരു വെളിപ്പെടുത്താനാഗ്രഹിക്കാത്തതു കൊണ്ട് നമുക്കവരെ മരിയ എന്ന സാങ്കൽപ്പികമായ പേരിട്ടു വിളിക്കാം.

മെയിലിന്റെ ഉള്ളടക്കം ഏതാണ്ടിങ്ങനെയാണ്. മരിയ താമസിക്കുന്നത് വെർമോണ്ടിലാണ്. എല്ലാവർഷവും മുടങ്ങാതെ തന്റെ മക്കളെയും കൊച്ചു മക്കളെയും കാണാൻ മരിയ ബാൾട്ടിമോറിലെത്തും. ഏതാനും ആഴ്ചകൾ അവിടെ ചെലവഴിക്കും. ആ സന്ദർശനത്തിനിടയിൽ എക്കിബൻ റസ്റ്റോറന്റിൽ സ്ഥിരമായി വരും. അവിടെ മരിയയ്ക്കിഷ്ടപ്പെട്ട ഒരു വിഭവമുണ്ട്.

Tempura broccoli topped with fresh herbs,diced onion and fermented cucumber vinegar with a twist.

ബ്രോക്കോളി കൊണ്ടുള്ള ഒരു വിഭവമാണത്. അതു മരിയയ്ക്കു വലിയ ഇഷ്ടമാണ്. അതു കഴിക്കാൻ വേണ്ടി മാത്രമാണ് മരിയ റസ്റ്റോറന്റിൽ വരുന്നത്. ഓർഡർ ചെയ്യും. ആസ്വദിച്ചു കഴിക്കും. പണം കൊടുക്കും മടങ്ങിപ്പോവും. പക്ഷെ പോകുന്നതിനു മുമ്പ് സ്റ്റീവിനേയും എഫ്രേമിനേയും നേരിട്ടു കണ്ട് ഭക്ഷണത്തെക്കുറിച്ചുള്ള നല്ല അഭിപ്രായവും അഭിനന്ദനവും നന്ദിയുമറിയിക്കാൻ മരിയ മറക്കാറില്ല. അതു കൊണ്ടു തന്നെ മരിയയെ അവർക്കു നല്ല പരിചയമാണ്.

എന്നാൽ 2021 ൽ മരിയയ്ക്കു വരാൻ കഴിഞ്ഞില്ല. കോവിഡായതു കൊണ്ടല്ല. മരിയയ്ക്ക് ക്യാൻസറാണ്. ശ്വാസകോശത്തെയാണ് ബാധിച്ചിരിക്കുന്നത്. കണ്ടെത്താൻ അൽപ്പം വൈകി. അതുകൊണ്ടു തന്നെ ചികിത്സകൾക്ക് പരിമിതിയുണ്ട്. മരണത്തോടു മല്ലടിച്ച് വെർമോണ്ടിലെ വീട്ടിൽ തന്റെ അവസാന നാളുകൾ ചെലവഴിക്കുകയാണ് മരിയ. അതിവേദനയാണ്. ആരോഗ്യസ്ഥിതി വളരെ മോശമാണ്. ഇടയ്ക്കെപ്പഴോ മരിയ ഒരാഗ്രഹം പറഞ്ഞു. മരിക്കും മുമ്പ് എക്കിബനിലെ തന്റെ ഇഷ്ട വിഭവമായ Tempura ബ്രോക്കോളി കഴിക്കണം.

പക്ഷെ ആ വിഭവം ബാൾട്ടിമോറിലെ റസ്റ്റോറന്റിൽ നിന്നു വാങ്ങി 800 കിലോമീറ്റർ താണ്ടി വെർമോണ്ടിലെത്തിക്കുക എന്നത് പ്രായോഗികമായി ബുദ്ധിമുട്ടാണ്. അതിന്റെ സ്വാഭാവികമായ ടേസ്റ്റ് നഷ്ടപ്പെടും. പിന്നെ രോഗിയായിരിക്കുന്ന ഒരാൾക്ക് അതു നൽകുന്നതും ഉചിതമല്ല. അതുകൊണ്ട് മരിയയുടെ കുടുംബാംഗങ്ങൾ ഒരു വഴി കണ്ടെത്തി. റസ്റ്റോറന്റിൽ നിന്നും അതിന്റെ റെസിപ്പി സംഘടിപ്പിച്ച് വീട്ടിൽ തന്നെ പാകം ചെയ്ത് മരിയയ്ക്കു നൽകുക. ടേസ്റ്റ്

ഒക്കെ കറക്ട് ആകുമോന്നറിയില്ല എങ്കിലും ഒരു പരീക്ഷണം നടത്താൻ അവർ തീരുമാനിച്ചു. അങ്ങനെ ആ വിഭവത്തിന്റെ റെസിപ്പി ആവശ്യപ്പെട്ടുകൊണ്ടാണ് മരിയയുടെ മകളുടെ ഭർത്താവ് റസ്റ്റോറന്റിലേക്കു മെയിലയച്ചത്.

മെയിൽ വായിച്ചപ്പോൾ സ്റ്റീവിനും എഫ്റേമിനും വലിയ സങ്കടമായി. തങ്ങളുടെ പ്രിയപ്പെട്ട മരിയ രോഗക്കിടക്കയിലാണ്. കസ്റ്റമർ റിലേഷനപ്പുറത്ത് മരിയയുമായി ഒരാത്മബന്ധം അവർക്കുണ്ടായിരുന്നു. ഓരോ തവണയും റസ്റ്റോറന്റിൽ വരുമ്പോൾ ഭക്ഷണമൊക്കെ കഴിഞ്ഞ് തങ്ങളെ കണ്ട് നല്ല വാക്കുകളൊക്കെ പറഞ്ഞ് ഒരു പോസിറ്റീവ് വൈബ് സമ്മാനിച്ചു പോകുന്ന മരിയയെ അവരോർത്തു. മരണത്തോടു മല്ലടിക്കുന്ന വൃദ്ധയായ ആ സ്ത്രീയുടെ ആ ആഗ്രഹം സാധിച്ചു കൊടുക്കാൻ അവർ തീരുമാനിച്ചു. അവർ മരിയയുടെ കുടുംബാംഗങ്ങൾക്ക് മെയിൽ വഴി മറുപടിയെഴുതി. ആ മറുപടി വായിച്ച് അവർ ഞെട്ടിപ്പോയി. ഇതായിരുന്നു ആ മെയിൽ:

"Thanks for reaching out. We would like to meet you in Vermont and make it fresh for you."

അതായത് മരിയയ്ക്ക് ആ വിഭവം വളരെ ഫ്രഷായി ഉണ്ടാക്കിക്കൊടുക്കാൻ വേണ്ടി എക്കിബൻ റസ്റ്റോറന്റ് സർവ സന്നാഹങ്ങളുമായി ബാൾട്ടിമോറിൽ നിന്ന് വെർമോണ്ടിലെ മരിയയുടെ വീട്ടിലേക്കു വരുന്നു. മരണത്തോടു മല്ലടിക്കുന്ന ആ സ്ത്രീയോട് അവർക്കു തോന്നിയ അനുകമ്പയായിരുന്നു ആ തീരുമാനത്തിനു പിന്നിൽ. മരിയയുടെ കുടുംബാംഗങ്ങൾക്ക് അതു വിശ്വസിക്കാനായില്ല. അവർ വീണ്ടും അതു സ്ഥിരീകരിക്കാനായി മെയിലയച്ചു. സ്റ്റീവിന്റെ മറുപടി വന്നു. നിങ്ങൾ സ്ഥലവും തീയതിയും സമയവും അറിയിക്കൂ. ഞാനും എഫ്രേമും തീർച്ചയായും അവിടെയുണ്ടാവും.

ഒരു വ്യാഴാഴ്ച ദിവസമാണ് മെയിൽ വന്നത്. വെള്ളിയാഴ്ച ഉച്ചകഴിഞ്ഞ് ഒരു ചെറിയ പിക്അപ് വാനിൽ ആ വിഭവമുണ്ടാക്കാനുള്ള സർവ സന്നാഹങ്ങളുമായി സ്റ്റീവും എഫ്റേമും ഒരു ജോലിക്കാരനും കൂടി 800 കിലോമീറ്റർ അകലെയുള്ള വെർമോണ്ടിലേക്കു പുറപ്പെട്ടു. ശനിയാഴ്ച രാവിലെ അവർ മരിയയുടെ വീട്ടിലെത്തി. പാർക്കിംഗ് ഏരിയയിൽ വാഹനം നിർത്തി. വാഹനത്തിന്റെ ബാറ്ററിയിൽ നിന്നും പവർ സപ്ലൈ നൽകി സ്റ്റൗവും മറ്റു കാര്യങ്ങളും തയ്യാറാക്കി. ഹോട്ടലിൽ ഉണ്ടാക്കുന്ന അതേ രുചിയോടും മണത്തോടും കൂടി വളരെ ഫ്രഷായി ലോഞ്ച്യൂമ ബ്രോക്കോളി തയ്യാറാക്കി. ഒപ്പം മറ്റു ചില സ്പെഷ്യൽ വിഭവങ്ങളും മരിയയ്ക്കു വേണ്ടി അവർ തയ്യാറാക്കി. എല്ലാം നന്നായി പായ്ക്കു ചെയ്ത് അവർ മരിയയുടെ വീടിന്റെ വാതിലിൽ മുട്ടി.

കുടുംബാംഗങ്ങൾ മരിയയെക്കൊണ്ടാണ് വാതിൽ തുറപ്പിച്ചത്. അവിടെ നടക്കുന്ന സംഭവങ്ങളൊന്നും മരിയ അറിയുന്നുണ്ടായിരുന്നില്ല. വാതിൽ തുറന്നതും തന്റെ ഇഷ്ടവിഭവത്തിന്റെ രുചികരമായ ഗന്ധം മരിയ തിരിച്ചറിഞ്ഞു. സ്റ്റീവിനേയും എഫ്റേമിനെയും തിരിച്ചറിഞ്ഞു. തനിക്ക് ഈ വിഭവം ഉണ്ടാക്കിത്തരാൻ വേണ്ടി മാത്രം അവരിത്രയും ദൂരം വന്നു എന്നത് മരിയയ്ക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല. അവരുടെ കണ്ണുകൾ നിറഞ്ഞൊഴുകി. വളരെ സന്തോഷത്തോടെ അവരാ ഭക്ഷണം കഴിച്ചു. മരിക്കും മുമ്പ് അവർ ആസ്വദിച്ച ഏറ്റവും സ്വാദിഷ്ടമായ വിരുന്നായിരുന്നു അത്.




അതിനെ അത്രയും സ്വാദിഷ്ടമാക്കിയത് സ്റ്റീവും എഫ്റേമും അതിൽ ചേർത്ത സ്നേഹത്തിന്റെയും ത്യാഗത്തിന്റേയും രുചിക്കൂട്ടാണ്. വിരുന്നു കഴിഞ്ഞ് പിരിയും മുമ്പ് മരിയ അവരെ ആശ്ലേഷിച്ചു. ആ പാവപ്പെട്ട വൃദ്ധയ്ക്ക് തങ്ങളുടെ സ്നേഹസമ്മാനമെന്ന നിലയിൽ ആ വിരുന്നു നൽകിയ ശേഷം ഒരു പ്രതിഫലവും പകരമായി സ്വീകരിക്കാതെ അവർ ബാൾട്ടിമോറിലേക്കു മടങ്ങിപ്പോയി.

ബൈബിളിലെ നല്ല സമരിയാക്കാരന്റെ ഉപമയാണ് മനസ്സിലേക്കു വരുന്നത്. വഴിയിൽ മുറിവേറ്റു കിടന്ന യഹൂദനെ സഹായിക്കാൻ മനസ്സു കാണിച്ച ശത്രുവായ സമരിയാക്കാരൻ എന്തൊരു വലിയ മാതൃകയാണ്. അതുകൊണ്ടാണ് നാമയാളെ ഗുഡ് സമരിറ്റൻ എന്നു വിളിക്കുന്നത്. രോഗാതുരയായിക്കിടന്ന ഒരു വൃദ്ധയുടെ ഒരു ചെറിയ ആഗ്രഹ സാഫല്യത്തിനു വേണ്ടി, മരണക്കിടക്കയിൽ അവർക്കൽപ്പം സാന്ത്വനം പകരാൻ വേണ്ടി തങ്ങളുടെ സമയവും കഴിവും സമ്പത്തുമൊക്കെ തിരിച്ചൊന്നും പ്രതീക്ഷിക്കാതെ വ്യയം ചെയ്ത് അവരോടു കരുണ കാണിച്ച സ്റ്റീവും എഫ്റേമും ഗുഡ് സമരിറ്റന്റെ പുതിയ പതിപ്പുകളാണ്. വേണമെങ്കിൽ നമുക്കവരെ ഫുഡ് സമരിറ്റൻ എന്നും വിളിക്കാവുന്നതാണ്. നിങ്ങളുടെ ജീവിത മേഖല എന്തുമാവട്ടെ നിങ്ങൾക്കും ഒരു നല്ല സമരിയാക്കാരനാവാൻ കഴിയും. ജീവിതത്തിൽ വിജയിക്കുക എന്നാൽ സമ്പത്തും സൗഭാഗ്യങ്ങളും ലാഭവും നേടുക എന്നു മാത്രമല്ല അർത്ഥം. ചില നഷ്ടങ്ങളൊക്കെ സഹിച്ച് മറ്റു മനുഷ്യരുടെ ഹൃദയങ്ങളെ നേടുക എന്നുകൂടിയാണ്.

# A Man of Work and Worship



ക്രൈസ്തവ കാഹളം മാസികയുടെ എഡിറ്റോറിയൽ ബോർഡ് അംഗവും മാർ ഇവാനിയോസ് കോളേജിലെ ഇംഗ്ലീഷ് വിഭാഗം മേധാവിയുമായിരുന്ന ഡോ. അബ്രഹാം ജോസഫ് തന്റെ ദേഹവിയോഗത്തിനു മുൻപ് അദ്ദേഹത്തിന്റെ സഹപ്രവർത്തകനായിരുന്ന അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പായെക്കുറിച്ച് എഴുതിയ ആശംസ



Dr. Mathew Manakarakavil (Most Rev. Dr. Mathews Mar Polycarpus) belongs to that class of people to whom Mar Ivanios College is both a place of work and worship. He stood tall among his contemporaries both physically and spiritually. He had the inner strength to bid his time and rise to the occasion when the call of duty came. Deep faith and loyalty to the Church marked him out as a priest. As principal, his day began with a prayer. He went down on his knees in front of Mother Mary's portrait kept in his office. There was a lighted candle signifying the divine help he sought to lead the campus. He was able to impart a Catholic vision of education within the spirit of the Indian Constitution.

The experiences he had acquired as a teacher in the college and warden of the hostel helped him in assessing his colleagues and be the efficient captain of Team Ivanios. His stint as Bursar groomed him in managing the finances of the institution by prioritizing the needs and demands which came before him. As the representative of the

management in the admission committee for many years he ensured that the college admitted deserving candidates.

Though not an astute diplomat he was able to stay clear of cliques and pressure groups that traumatize administrators. I have observed with admiration how he chose persons for various tasks by gauging their merits rather than the persons or groups that prop them up. His dealings were straight forward and frank so that he was never accused of double dealing or springing nasty surprises on the unwary.

A college is benefitted by the head of the institution's familiarity with the terrain and texture of the campus. As an old student of the college, he had a deep grasp of the material and intellectual resources of the hallowed precincts of this temple of learning. Warm interactions with the public especially the alumni of the college strengthened his tenure as principal. AMICOS had a golden spell during his time because he tapped the potential of our old students. This is not by just seeking contributions but by welcoming ideas, contacts, nostalgia and presence.

Rev. Father was open to new ideas and irrespective of the position or standing of the person who mooted the idea he gave ear and mind to their dreams. The celebrated whale skeleton project of the Zoology Department is a fine example. The Science Religion project and the International Library award from Cambridge could not have come to Mar Ivanios College without his visionary leadership. His guidance kept the pursuit of excellence in all the departments alive. More gender sensitive physical amenities for the students and the restructuring of the college office imbued the campus with a sparkle.

Rev. Father's international exposure, thanks to knowledge of French and his several visits to Europe was reflected in his attempts at sprucing up the college. Talks by eminent foreigners and Indian Diaspora became a feature of the institution during his period. ICT got a boost in his time to both science and arts streams. The modernization of the college library started under his guidance. A string of VIPs and celebrities visited the campus during his tenure. These include former President Dr APJ Abdul Kalam, Magsaysay award winner Kiran Bedi IPS, Rahul Gandhi...!

Arts and sports activities were not only encouraged but also financially supported. Our winning spree in youth festivals and sports and games meets was enviable during his time. One of the wearisome engagements of a principal is with the student politicians. Not only are they volatile but they are also often manipulated by external forces. By being firm but reasonable Rev. Fr Mathew was able to rein them in and tether them to the campus goals.

In our leap to realms of the glittering galaxies of achievements the pockets of darkness in our classes are often ignored. Mathew Achen launched the Campus Empowerment Fund to support students who came from financially weak sections but showed resilience and academic brilliance. Class teachers were asked to nominate students to receive special grants to pursue their studies. After office hours, Rev. Fr Mathew channelized his energy to a small community of the faithful a few kilometres from the city centre. I recall the day a new church was opened for them under his initiative. They were profoundly grateful to him. Communal harmony was evident from the participation of people from the area. They were expressing gratitude for his involvement in setting up a school in the area.

The busy life as teacher, principal and parish priest denied father the much-needed time and space for personal academic endeavours. He had chosen an interesting topic for his research leading to PhD. In spite of the many hurdles, he completed the study comparing the works of Simone de Beauvoir and Kamala Das. It was a bold topic for a Catholic priest but with steadiness of purpose, academic insight and equanimity he submitted the thesis. Rev. Dr MG Mathew thus manifested his academic dedication too. An avid reader, Fr Mathew was fond of buying books on a wide range of topics for the college.

It is sad that Father got only four years as principal but the period moulded the college for the transition to autonomy. After retirement the first assignment he got was to run a primary school in the outskirts of the city. I thought it was rather unfair. I met him one evening in the dim lit vicarage next to the school. He was not bitter but saw it as a challenge a priest should undertake. Before long the Church in its wisdom elevated him to the post of Vicar General. As a member of Cardinal Baselios Cleemis's team of spiritual leaders at Thirusannidhi, Mon. Mathew Mathew can do much for the community and Mar Ivanios College. The Corepiscopo rank gave him a pink belt but nothing else has changed. The same old cheerful commitment to duty and service!

May the Almighty bless us abundantly with the services of this priest, teacher and good human being!

# വിഴിഞ്ഞം: അവർ ചോദിക്കുന്നത് അവകാശമാണ്, ഔദാര്യമല്ല

ബോബി ഏബ്രഹാം





അൽപം പിന്നിലേക്കു പോകണം. വിഎസ്എസ്സി എന്നറിയപ്പെടുന്ന വിക്രം സാരാഭായ് സ്പേസ് സെന്റർ തിരുവനന്തപുരത്തിനടുത്ത് തുമ്പയിൽ സ്ഥാപിച്ചതുമായി ബന്ധപ്പെട്ട് വികാരഭരിതവും കൗതുകകരവുമായ ഒരു കഥ ഇന്ത്യയുടെ മുൻ പ്രസിഡന്റ് മിസൈൽ മാൻ എന്നറിയപ്പെട്ടിരുന്ന എ.പി.ജെ. അബ്ദുൽ കലാം പറയുന്നുണ്ട്. തുമ്പ എന്ന മത്സ്യത്തൊഴിലാളി ഗ്രാമം ആയിരുന്നു സ്പേസ് സ്റ്റേഷൻ സ്ഥാപിക്കാൻ ഏറ്റവും അനുയോജ്യമായി കണ്ടെത്തിയത്. റെയിൽവേ ലൈനിനും കടൽത്തീരത്തിനും ഇടയിലായി കിടക്കുന്ന 600 ഏക്കർ സ്ഥലം ഏറ്റെടുക്കണമായിരുന്നു. അവിടെ ഒരു പള്ളി ഏറ്റെടുക്കേണ്ടതുണ്ടായിരുന്നു എന്നതാണ് ഏറ്റവും വലിയ പ്രതിസന്ധിയായി കണ്ടത്. വിക്രം സാരാഭായ് ബിഷപ് പീറ്റർ ബർഡാർഡ് പെരേരയെ കണ്ടു. അടുത്തയാഴ്ച നിങ്ങൾ പള്ളിയിലേക്ക് എത്തുക എന്നായിരുന്നു ബിഷപ് പറഞ്ഞത്. പള്ളിയിൽ ആരാധന കഴിഞ്ഞ് ബിഷപ് ഇടവകാംഗങ്ങളോട് പറഞ്ഞു. ഈ ശാസ്ത്രജ്ഞൻമാർക്ക് റോക്കറ്റ് വിക്ഷേപണ കേന്ദ്രം ആരംഭിക്കാനായി നമ്മുടെ പള്ളി ആവശ്യമാണെന്നു പറയുന്നു. വിട്ടുകൊടുക്കുകയല്ലേ? കൊടുക്കാം എന്ന ഏക ഉത്തരം മാത്രമാണ് മറുപടിയായി വന്നത്. പള്ളി അവിടെ നിന്നു മാറ്റി സ്ഥാപിച്ചു. കുറേയേറേ മത്സ്യത്തൊഴിലാളി കുടുംബങ്ങളെയും മാറ്റിപ്പാർപ്പിച്ചു. ആ പള്ളിയായിരുന്നു ഇന്നത്തെ വിഖ്യാതമായ വിഎസ്എസ്സിയുടെ ആദ്യ പ്രവർത്തന കേന്ദ്രം. ( പുതിയ പള്ളിക്കായി വിട്ടുകിട്ടിയ സ്ഥലത്തിന് അടുത്ത കാലത്താണ് ആധാരം ലഭ്യമായതെന്നത് മറ്റൊരു കാര്യം).

സമാനമാണ് കൊച്ചിൻ ഷിപ്യാർഡ് സ്ഥാപിച്ച എറണാകുളം അംബികാപുരത്തെയും കാര്യം. എഴുത്തുകാരനായ എം.വി. ബെന്നി അടുത്തകാലത്തെഴുതിയ ഒരു ഫെയ്സ്ബുക് കുറിപ്പ് ഇങ്ങനെയാണ്:

"കൊച്ചിൻ ഷിപ്യാർഡിന്റെ വടക്കേ ഗേറ്റിൽ കൂടി തെക്കേ ഗേറ്റിൽ എത്തുന്ന സ്ഥലത്തായിരുന്നു പഴയ ഹൈവേ. ഷിപ്യാർഡ് വന്നപ്പോഴാണ് ആ ഹൈവേ ഇല്ലാതായത്. ഇപ്പോൾ കാണുന്ന എം ജി റോഡ് വളഞ്ഞത് ഷിപ്യാർഡിന് വേണ്ടിയാണ്. അക്കാലത്ത് അവിടെ കൂടുതലും ലത്തീൻ കൃസ്ത്യാനികൾ ആയിരുന്നു. അവർക്ക് അവിടെ ഒരു പള്ളിയും ഉണ്ടായിരുന്നു.ഷിപ്യാർഡിനു വേണ്ടി കുടിയൊഴിപ്പിക്കപ്പെട്ടപ്പോൾ അവർ ചിതറിപ്പോയി. എന്റെ കുട്ടിക്കാലത്തെ ഓർമ്മയിൽ ഒരു ദൃശ്യം ഇപ്പോഴും അവശേഷിക്കുന്നു. ഒരു വിലാപ യാത്രയാണ്. എല്ലാവരും പള്ളിമുറ്റത്തെ ഓരോ തരി മണ്ണുമായി വിലാപ യാത്രയായി പുതിയ പള്ളിക്ക് അനുവദിച്ചു കിട്ടിയ സ്ഥലത്തേക്ക് പ്രദക്ഷിണമായി പോകുന്നു. അവർ ജനിച്ച മണ്ണിനോട് അവസാനമായി യാത്ര പറയുകയാണ്. അവിടെ നിന്ന് ഒന്നര കിലോമീറ്റർ മാറിയാണ് ഇപ്പോൾ അംബികാപുരം പള്ളി. അന്നത്തെ അവരുടെ വിലാപ യാത്ര ഇപ്പോഴും ഓർമ്മയിൽ തങ്ങി നിൽക്കുന്നു. ഇതുപോലെ എത്രയോ പദ്ധതികളിൽ നമ്മുടെ വിവിധ മതങ്ങളിൽ പെട്ട മത്സ്യത്തൊഴിലാളികളുടെ ത്യാഗത്തിന്റെ കഥയുണ്ട്. പക്ഷേ, മത്സ്യത്തൊഴിലാളികളുടെ കാര്യം വരുമ്പോൾ എല്ലാവരും സൗകര്യ പൂർവ്വം എല്ലാം മറക്കും. "

എം.വി. ബെന്നി പറഞ്ഞുനിർത്തിയിടത്തുനിന്നു തന്നെ തുടങ്ങാം. വിഴിഞ്ഞത്ത് തീരദേശ ജനത അതിജീവനത്തിനായി നടത്തുന്ന സമരമാണ് വിഷയം. രണ്ടാഴ്ചയായി അവർ സമരരംഗത്തായിട്ടും പ്രശ്നത്തിനു പരിഹാരമാകുന്നില്ല. മന്ത്രിമാരുടെ സമിതിയും മുഖ്യമന്ത്രിയും നടത്തിയ ചർച്ചയും പരാജയം തന്നെ. അടിസ്ഥാനപരമായി അവർ ഉന്നയിക്കുന്ന ആവശ്യങ്ങളെന്താണ്? തങ്ങളുടെ വീടും സ്ഥലവും എല്ലാം കടൽകയറി നഷ്ടമാകുന്നു. തീരം ശോഷിക്കുന്നു. മത്സ്യബന്ധനത്തിനുള്ള അവസരവും നഷ്ടമായിത്തുടങ്ങുന്നു. അത് വിഴിഞ്ഞം തുറമുഖ നിർമാണം കാരണമാണ്. അതുകൊണ്ട് തുറമുഖ നിർമാണം അടിയന്തരമായി നിർത്തിവയ്ക്കുക. രണ്ടാമതായി അവർ ആവശ്യപ്പെടുന്നത് പുനരധിവാസമാണ്. തുറമുഖത്തിനായി കുടിയൊഴിപ്പിക്കപ്പെട്ടവരും തുറമുഖ നിർമാണത്തെത്തുടർന്നുള്ള തീരശോഷണം കാരണം ഭവനരഹിതരായവരും ഉൾപ്പെടെ ക്യാംപുകളിൽ കഴിയുകയാണ്. കഴിഞ്ഞ

ഏഴുവർഷമായി ക്യാംപിൽ കഴിയുന്നവരുണ്ട്. അവരുടെ പുനരധിവാസം ഉടൻ നടപ്പാക്കുക.

ഈ ആവശ്യങ്ങളിൽ തുറമുഖ നിർമാണം നിർത്തിവയ്ക്കുക എന്ന ആവശ്യം പലവിധ കാരണങ്ങളാൽ നടപ്പാക്കാൻ കഴിയില്ലെന്നുതന്നെയാണ് സർക്കാർ നിലപാട്. സാമ്പത്തിക നഷ്ടം മാത്രമല്ല, രാജ്യരക്ഷാപരമായ കാരണങ്ങൾ പോലും അതിനു പിന്നിലുണ്ടാവും. തൊട്ടടുത്ത് ശ്രീലങ്കയിൽ ഹമ്പൻതോട്ട തുറമുഖത്ത് ചൈനയുടെ ചാരക്കപ്പൽ നങ്കൂരമിട്ടതുൾപ്പെടെയുള്ള കാര്യങ്ങൾ നമ്മൾ കണ്ടതാണ്. അതുകൊണ്ടുതന്നെ പ്രതിരോധപരമായി പോലും പുതിയ തുറമുഖങ്ങൾ രാജ്യസുരക്ഷയ്ക്ക് ആവശ്യമായി വരും. ആദ്യ രണ്ടുകഥകളിലും ചൂണ്ടിക്കാണിച്ചതുപോലെ രാജ്യതാൽപര്യത്തിന് എതിരു നിൽക്കുന്നവരല്ല തീരദേശ ജനത. മറിച്ച് അതിനായി എന്തു ത്യാഗവും സഹിക്കാൻ സന്നദ്ധരാണ്. എന്നാൽ അവർക്കും ഒരു ജീവിതമുണ്ട്. അവരും മനുഷ്യരാണ്. പദ്ധതി ആവിഷ്കരിക്കുന്നവർ ഈ കാര്യം മനസ്സിൽ വച്ചിരുന്നെങ്കിൽ ഇപ്പോഴത്തേതുപോലെയുള്ള സാഹചര്യം ഉണ്ടാകുമായിരുന്നില്ല.

വിഴിഞ്ഞം തുറമുഖ പദ്ധതിയെക്കുറിച്ച് ആദ്യം പറഞ്ഞത് മന്ത്രിയായിരുന്ന എം.വി. രാഘവനാണ്. എന്നാൽ അന്ന് അതേക്കുറിച്ച് കൃത്യമായൊരു രൂപം ഉണ്ടായിരുന്നില്ല. വിഴിഞ്ഞത്തേത് സ്വാഭാവിക തുറമുഖം ആണെന്നും മദർഷിപ്പുകൾക്കുപോലും അടുക്കാം എന്നുമായിരുന്നു അന്നു പറഞ്ഞത്. മാത്രമല്ല, രാജ്യാന്തര കപ്പൽച്ചാലിനോട് ചേർന്നു കിടക്കുന്നതും അനുകൂലമാകും. കൊളംബോ തുറമുഖത്തെത്തുന്ന വൻകിട കപ്പലുകൾ വിഴിഞ്ഞത്തേക്കെത്തുമെന്നും സംസ്ഥാനത്തിനു മുഴുവൻ ഗുണകരമാകുമെന്നുമായിരുന്നു പറഞ്ഞിരുന്നത്. ഈ കാര്യങ്ങളെപ്പറ്റി ശാസ്ത്രീയമായി പറയാൻ എനിക്കാവില്ല. ശരിയാണ് എന്നു വിശ്വസിക്കാൻ തന്നെയാണ് ഇഷ്ടം. വിഴിഞ്ഞം തുറമുഖത്തിന് കേന്ദ്രാനുമതി കിട്ടിയത് ഏറെ കടമ്പകൾ കടന്നാണ്. ചൈനയിൽ നിന്നുള്ള കമ്പനിയുമായി ചേർന്നുള്ള സഖ്യ കമ്പനിക്ക് വിഴിഞ്ഞം തുറമുഖ നിർമാണ കരാർ കൊടുക്കാനുള്ള ശ്രമം കേന്ദ്രം തള്ളിയിരുന്നു. വിഴിഞ്ഞം തുറമുഖ കാര്യത്തിൽ ഏറെ മുന്നോട്ടുപോയത് ഉമ്മൻ ചാണ്ടി സർക്കാരാണ്. ആ സർക്കാരിന്റെ കാലത്തുതന്നെയാണ് അദാനിയുടെ കമ്പനിക്ക് വിഴിഞ്ഞം തുറമുഖ നിർമാണം നൽകാൻ തീരുമാനമായത്. ഇന്ത്യയിലെ ആദ്യ സ്വകാര്യ തുറമുഖമായ മുന്ദ്രയുടെ നിർമാണവും നടത്തിപ്പും അദാനിക്കായിരുന്നു. അദാനിയുടെ വരവ് പ്രതീക്ഷയോടെയാണ് കേരളം കണ്ടത്. കുടിയൊഴിപ്പിക്കപ്പെടുന്ന, തൊഴിൽ നഷ്ടമാകുന്ന ആളുകൾക്കായി 472 കോടി വകയിരുത്തിയിരുന്നു ഉമ്മൻ ചാണ്ടിയുടെ കാലത്തെന്ന് പ്രതിപക്ഷ നേതാവ് വി.ഡി. സതീശൻ പറയുന്നുണ്ട്. ഈ തുക ഫലപ്രദമായി ചെലവാക്കിയിരുന്നെങ്കിൽ ഇപ്പോഴുണ്ടായതുപോലെയുള്ള വലിയ പ്രക്ഷോഭത്തിലേക്ക് തീരദേശ ജനത നീങ്ങില്ലായിരുന്നു.

എല്ലാ പ്രതീക്ഷയും അസ്തമിക്കുകുയും തുറമുഖ നിർമാണം അനന്തമായി നീളുകയും ചെയ്തതോടെയാണ് അവർ സമരരംഗത്തേക്കിറങ്ങിയത്. ഓരോ ദിവസവും കിടപ്പാടം നഷ്ടപ്പെടുന്നവരുടെ എണ്ണം കൂടിക്കൊണ്ടിരിക്കുമ്പോൾ അവർക്കെങ്ങനെ പ്രതിഷേധിക്കാതിരിക്കാനാവും. ആ പ്രതിഷേധത്തിന് തീരദേശ ജനതയ്ക്കിടയിൽ വലിയ സ്വാധിനമുള്ള കത്തോലിക്കാ സഭ നേതൃത്വം കൊടുക്കുന്നതും സ്വാഭാവികം. എന്നാൽ ഈ പ്രതിഷേധം കത്തോലിക്കാ സഭയും അദാനിയും ചേർന്നുള്ള നാടകമാണെന്നാണ് സർക്കാർ അനുകൂലികൾ ആരോപിച്ചത്. അതിന് അവർ കാരണവും നിരത്തി. പറഞ്ഞ സമയത്ത് നിർമാണം പൂർത്തിയായില്ലെങ്കിൽ അദാനിയുടെ കമ്പനി വൻ നഷ്ടപരിഹാരം നൽകേണ്ടിവരുമായിരുന്നെന്നും അതൊഴിവാക്കാനാണ് ഈ സമര നാടകമെന്നുമായിരുന്നു കുറ്റപ്പെടുത്തൽ. മറ്റൊരു വിഭാഗം പറഞ്ഞത് സമരം ചെയ്യുന്നവർ രാജ്യദ്രോഹികളാണെന്ന മട്ടിലാണ്. പെട്ടെന്ന് സമരം കത്തിപ്പടർന്നതിനു പിന്നിൽ ഗൂഢാലോചനയുണ്ടെന്നുമായിരുന്നു അവരുടെ വാദം. രണ്ടു കൂട്ടരും ഉന്നയിക്കുന്നത് സമരം പെട്ടെന്ന് പൊട്ടിപ്പുറപ്പെട്ടു എന്ന വാദമാണ്. എന്നാൽ പെട്ടെന്ന് കത്തിപ്പടർന്നതാണോ ഈ സമരം? പുനരധിവാസം സംബന്ധിച്ച ഉറപ്പുകളെല്ലാം പാലിക്കാതായപ്പോൾ തീരദേശ ജനത പലതവണ പ്രതിഷേധം ഉയർത്തിയതാണ്. എന്നാൽ വീണ്ടും ഉറപ്പുകൾ നൽകി അവരെ പറ്റിച്ചുകൊണ്ടേയിരുന്നു. ഇതിനിടെ തീരശോഷണം അതിവേഗത്തിലായത് അവരുടെ ആശങ്ക കൂട്ടി. അടക്കിവച്ചിരുന്ന പ്രതിഷേധം പൊട്ടിപ്പുറപ്പെടാൻ അതു മതിയായിരുന്നു.

ഗൂഢാലോചനാ സിദ്ധാന്തം അവതരിപ്പിക്കുന്നവരാരും യഥാർഥ വസ്തുതകളിലേക്ക് കടക്കാറില്ല. അവരോടായി ഒരു ചോദ്യം. ഒരു വൻകിട പദ്ധതി നടപ്പാക്കുമ്പോൾ അതുമൂലം കഷ്ടനഷ്ടങ്ങൾ വരുന്നവരെ പുനരധിവസിപ്പിക്കാൻ, തൊഴിൽ നഷ്ടമാകുന്നവർക്ക് നഷ്ടപരിഹാരം ഉറപ്പാക്കാൻ തുക വകയിരുത്തേണ്ടതല്ലേ? അങ്ങനെ തുക വകയിരുത്തിയിട്ടുണ്ടെങ്കിൽ അത് ചെലവാക്കാത്തതെന്തുകൊണ്ടാണ്. ഏഴുവർഷമായി ക്യാംപിൽ കഴിയുന്നവരുടെ ദുരിതം കാണാൻ കഴിയാതിരുന്നവർ ജനം സമരത്തിനിറങ്ങിയപ്പോൾ മാത്രമല്ലേ കണ്ണു തുറന്നത്. ഇപ്പോഴാണല്ലോ അവർക്ക് വീട് വാടകയ്ക്കെടുക്കാൻ പണം കൊടുക്കാമെന്നു പറഞ്ഞത്. അവർക്ക് പുനരധിവാസം ഉറപ്പാക്കാമെന്നു പറഞ്ഞത്. എന്തുകൊണ്ടാണ് ഉദ്യോഗസ്ഥരും രാഷ്ട്രീയ നേതൃത്വവും ഇത്രയും നാൾ കണ്ണടച്ചിരുന്നത്.

എന്നാൽ നമ്മുടെ ഭരണകൂടത്തിന് എത്ര പെട്ടെന്ന് ഇടപെടാൻ കഴിയുമെന്നു കാണിക്കുന്ന മറ്റൊരുദാഹരണവും ചൂണ്ടിക്കാണിക്കാം. എറണാകുളത്തെ മരടിൽ തീരദേശ നിയമം ലംഘിച്ചു നിർമിച്ച രണ്ട് കൂറ്റൻ ഫ്ളാറ്റ് സമുച്ചയങ്ങൾ ഇടിച്ചുനിരത്തിയത് സുപ്രിം കോടതി നിർദേശപ്രകാരമാണ്. അതിൽ താമസിച്ചിരുന്നവർക്ക് ആദ്യഘട്ടമായി 25 ലക്ഷം വീതം നഷ്ടപരിഹാരം നൽകണമെന്ന നിർദേശം എത്ര വേഗത്തിലാണ് നടപ്പാക്കിയത്. ഈ തുക നിർമാതാക്കളിൽ നിന്ന് ഈടാക്കിക്കൊടുക്കണമെന്നായിരുന്നു കോടതി നിർദേശം. നിർമാതാക്കൾ തുക മുഴുവൻ സർക്കാരിലേക്ക് നൽകിയോ എന്ന കാര്യത്തിൽ വ്യക്തതയില്ല. എന്നാൽ 25 ലക്ഷം വീതം നഷ്ടപരിഹാരം ഫ്ളാറ്റ് ഉടമകളായിരുന്നവർക്ക് ലഭിച്ചിട്ടുണ്ട്. വൻകിടക്കാർക്ക് ലഭിക്കുന്ന ഈ നീതി എന്തുകൊണ്ടാണ് പാവങ്ങൾക്ക് കിട്ടാതെ പോകുന്നത്?

എറണാകുളത്തുതന്നെ മൂലമ്പള്ളിയിൽ കുറേയേറെ കുടുംബങ്ങൾ കുടിയൊഴിപ്പിക്കപ്പെട്ടിരുന്നു. വല്ലാർപാടം കണ്ടെയ്നർ ടെർമിനലിനു വേണ്ടി റെയിൽ പാത ഒരുക്കാനായിരുന്നു ഈ കുടിയൊഴിപ്പിക്കൽ. പുനരധിവാസം ഉറപ്പാക്കാതെയാണ് അവരെയും ഒഴിപ്പിച്ചത്. വർഷങ്ങളെത്ര കഴിഞ്ഞു. ആ പാവങ്ങൾക്ക് ഇനിയും മാന്യമായ പുനരധിവാസം ലഭിച്ചിട്ടില്ല.

ഏതൊരു വൻകിട പദ്ധതിയും നടപ്പാക്കുമ്പോൾ പരിസ്ഥിതി ആഘാത പഠനം ഉൾപ്പെടെ നടത്താറുണ്ട്. തീർച്ചയായും വിഴിഞ്ഞത്തിന്റെ കാര്യത്തിലും അതുണ്ടായിട്ടുണ്ട്. തീരശോഷണ സാധ്യതയുൾപ്പെടെയുള്ള കാര്യങ്ങൾ അതിൽ കൃത്യമായും പറഞ്ഞിട്ടുമുണ്ട്. ഈ പദ്ധതി തങ്ങളുടെ ജീവനോപാധിയായ മത്സ്യബന്ധനത്തിനു തടസ്സമായേക്കുമെന്നറിഞ്ഞിട്ടും തീരദേശ ജനത അതിനെ വലിയ തോതിൽ എതിർക്കാതിരുന്നതിനു കാരണം മാന്യമായ പുനരധിവാസം, തുറമുഖത്തെ തൊഴിൽ സാധ്യത തുടങ്ങിയവ കണക്കിലെടുത്താവണം. പക്ഷേ, അവരുടെ പ്രതീക്ഷ അസ്തമിച്ചിരിക്കുന്നു. അധികാരികളുടെ കണ്ണു തുറപ്പിക്കാൻ പ്രത്യക്ഷ സമരമല്ലാതെ മാർഗമില്ലെന്നു വന്നു. അപ്പോഴാണ് സമരത്തിനു പിന്നിൽ സഭ - അദാനി ഗൂഢാലോചന തുടങ്ങിയ സിദ്ധാന്തങ്ങളുമായി അടിയൻ ലച്ചിപ്പോം എന്നു പറഞ്ഞ് ചിലർ ഇറങ്ങുന്നത്. കുഞ്ഞുങ്ങളും മുതിർന്നവരുമായി ഒരു ദിവസമെങ്കിലും ക്യാംപിൽ കഴിയാൻ ഈ ഗൂഢാലോചന സിദ്ധാന്തക്കാർക്കു കഴിയുമോ? നഗരത്തിലെ സുഖകരമായ താമസ സ്ഥലത്തിരുന്ന് എല്ലാ സൗകര്യങ്ങളും അനുഭവിച്ച് അടിസ്ഥാന ജനവിഭാഗത്തെയും വികസനത്തിന്റെ ഇരകളെയും പരിഹസിക്കാൻ എളുപ്പമാണ്. പക്ഷേ, ആ യാഥാർഥ്യങ്ങളെ ഒരിക്കലെങ്കിലും അഭിമുഖീകരിക്കുമ്പോഴറിയാം വേദന. തീർച്ചയായും ആ മനുഷ്യർ വികസനത്തിന്റെ ഇരകളാണ്. അവരെ പരിഹസിക്കരുത്. അവർക്ക് അർഹമായത് കൊടുത്തേ മതിയാകൂ. അവർ നിങ്ങളുടെ ഔദാര്യത്തിനായി കൈനീട്ടി നിൽക്കുന്നവരല്ല. അവകാശങ്ങൾ പിടിച്ചുപറ്റാൻ നിൽക്കുന്നവർ തന്നെയാണ്. അതു മനസ്സിലാക്കി പ്രവർത്തിക്കുമ്പോഴാണ് ഭരണകൂടം ജനങ്ങളുടേതായി മാറുന്നത്.

ഇനിയെങ്കിലും വൻകിട പദ്ധതികൾ നടപ്പാക്കുമ്പോൾ താഴെ പറയുന്ന കാര്യങ്ങൾ മറക്കരുത്

1. പുനരധിവാസം. വീടും വസ്തുവും നഷ്ടപ്പെടുന്നവരെ പുനരധിവസിപ്പിച്ചിട്ടു മതി പദ്ധതി നടപ്പാക്കൽ

2. തൊഴിൽ നഷ്ടമാകുന്നവർക്ക് പുതിയ പദ്ധതിയിൽ തൊഴിൽ ഉറപ്പാക്കൽ

3. വികസനത്തിന്റെ ഇരകളും മനുഷ്യരാണെന്ന പ്രാഥമിക ബോധം. അവരും ഈ രാജ്യത്തെ പൗരന്മാരാണ്.

4. ഭരണകൂടത്തിന്റെ പരാജയത്തെ മറച്ചുവയ്ക്കാൻ ഗൂഢാലോചനാ സിദ്ധാന്തവുമായി ഇറങ്ങരുത്. നാണംകെട്ടുപോകും.

**മേമ്പൊടി**

കണ്ണൂർ സർവകലാശാല വൈസ് ചാൻസലർ ക്രിമിനൽ ആണെന്നാണ് ഗവർണർ പറയുന്നത്. അതിനാധാരമായ കാരണം പറയുന്നത് ഹിസ്റ്ററി കോൺഗ്രസിൽ നടന്ന അനിഷ്ട സംഭവങ്ങളാണ്. ഏതായാലും അതിനു ശേഷമാണ് വിസിക്ക് പുനർനിയമനം നൽകിയത്. അപ്പോൾ ഗവർണർക്ക് ഈ കാര്യം ഓർമ വന്നില്ലായിരുന്നോ?. ഏതോ സമവാക്യം തെറ്റിയതാവാം പെട്ടെന്നുള്ള വെളിപാടിനു പിന്നിൽ. ഭരണതലത്തിനകത്തു നടക്കുന്ന ഒത്തുതീർപ്പുകളെന്തെന്ന് ആരറിയുന്നു?

## 92-ാമത് പുനരൈക്യ വാർഷികാഘോഷവും, സഭാസംഗമവും തിരുവല്ലായിൽ

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ 92-ാമത് പുനരൈക്യ വാർഷികാഘോഷവും, സഭാസംഗമവും സെപ്റ്റംബർ 21 - ന് തിരുവല്ല സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രലിലെ മാർ തിമോത്തിയോസ് നഗറിൽ വച്ച് നടക്കും. വി. സമൂഹബലി, ദൈവശാസ്ത്ര സമ്മേളനം, വിവിധ സംഗമങ്ങൾ, സുവിശേഷ സംഘ പ്രാർത്ഥനാ ശുശ്രൂഷ എന്നിവ ഉണ്ടായിരിക്കും. 21 ന് രാവിലെ 8.00 ന് പ്രഭാത നമസ്കാരം. 8.30 ന് ആരംഭിക്കുന്ന വി. സമൂഹബലിയ്ക്ക് കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ മുഖ്യ കാർമ്മികത്വം വഹിക്കും. സഭയിലെ എല്ലാ പിതാക്കന്മാരും, വൈദികരും സഹകാർമ്മികരായിരിക്കും. വി.കുർബ്ബാന മദ്ധ്യേ ആലപ്പുഴ രൂപതാ മെത്രാൻ അഭിവന്ദ്യ ഡോ. ജെയിംസ് ആനാപറമ്പിൽ വചന സന്ദേശം നൽകും. വി.കുർബ്ബാനയെ തുടർന്ന് കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ പുനരൈക്യ സന്ദേശം നൽകും. തലശ്ശേരി അതിരൂപതാദ്ധ്യക്ഷൻ ആർച്ച് ബിഷപ്പ് ഡോ.ജോസഫ് പാംപ്ലാനി മെത്രാപ്പോലീത്ത പ്രഭാഷണം നടത്തുന്നതാണ്. 12.00 ന് സ്നേഹവിരുന്ന്. 1.00 ന് മാർ ദിവന്നാസിയോസ് നഗറിൽ (സെന്റ് ജോൺസ് കത്തീഡ്രൽ എ.സി. ഹാൾ) വച്ച് MCYM സംഗമവും, മാർ ബർണബാസ് നഗറിൽ (സെന്റ് ജോൺസ് ഓഡിറ്റോറിയം) വെച്ച് എം.സി.എ സമ്മേളനവും, ശാന്തി നിലയത്തിൽ വെച്ച് ദൈവശാസ്ത്ര സമ്മേളനവും ഉണ്ടായിരിക്കുന്നതാണ്. 3.00 ന് സുവിശേഷ സംഘ പ്രാർത്ഥനാ ശുശ്രൂഷയും, ആരാധനയും. 3.45 ന് സമാപനാശീർവ്വാദം. ഗ്രീൻ പ്രോട്ടോകോൾ പാലിച്ചു കൊണ്ടായിരിക്കും പുനരൈക്യ വാർഷികാഘോഷങ്ങൾ നടത്തുകയെന്ന് ആർച്ച് ബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത അറിയിച്ചു.



മലങ്കര സുറിയാനി കത്തോലിക്കാ സഭ
"ഉത്തമം ദൈവസേവനം, അത്യുത്തമം ദൈവസമ്പാദനം"
(ദൈവദാസൻ മാർ ഈവാനിയോസ്)
92-ാമത്
പുനരൈക്യവാർഷികവും
സഭാസംഗമവും
2022 സെപ്റ്റംബർ 21, ബുധൻ
മാർ തിമോത്തിയോസ് നഗർ (സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രൽ, തിരുവല്ല)
ആഘോഷമായ വി. സമൂഹബലി, പ്രഭാഷണം
പുനരൈക്യ സന്ദേശം, എം.സി.എ – എം.സി.വൈ.എം. സംഗമങ്ങൾ
ദൈവശാസ്ത്ര സമ്മേളനം
സുവിശേഷസംഘ പ്രാർത്ഥനാശുശ്രൂഷ

